# മലങ്കരസഭ

പ്രതിമാസം പ്രസിദ്ധപ്പെടുത്തുന്നതു്.

പുസ്തകം 3 | 1949 ഓഗസ്റ്റ് * കർക്കടകം 1124 | ലക്കം 10



# ഫബ്രവർ-ലെ റിശീസ്സാ പിരിവ്.

| പള്ളി | | രൂ. | ച. | കാ. |
|---|---|---|---|---|
| നെടുമാവ് | പള്ളി | 14 | 0 | 0 |
| പരുമല | ,, | 7 | 1 | 0 |
| മുണ്ടക്കയം | ,, | 5 | 7 | 0 |
| പെരുനാട്ട ബഥനി | ,, | 7 | 0 | 0 |
| ചന്ദനപ്പള്ളിവലിയ | ,, | 5 | 9 | 8 |
| കലഞ്ഞൂർ | ,, | 5 | 0 | 0 |
| ബോംബെ | ,, | 42 | 0 | 0 |
| വടശ്ശേരിക്കര | ,, | 7 | 0 | 0 |
| പഴഞ്ഞി | ,, | 10 | 0 | 0 |
| വാകത്താനം ഊർശ്ലേം | ,, | 10 | 0 | 0 |
| പാത്താമുട്ടം സ്ലീബാ | ,, | 5 | 0 | 0 |
| മാന്നാർ മത്തമറിയം | ,, | 7 | 0 | 0 |
| കോയമ്പത്തൂർ | ,, | 10 | 0 | 0 |
| അടൂർ സെൻറ്ജോർജ്ജ് | ,, | 5 | 7 | 8 |
| കുഴിമററം | ,, | 16 | 16 | 8 |
| കുന്നംകുളം | ,, | 36 | 1 | 12 |
| വെണ്ണിക്കുളം മാർ ബഹനാം | ,, | 8 | 17 | 13 |
| ഷൊർണ്ണൂർ | ,, | 3 | 0 | 0 |
| ക്രുത്താട്ടുകുളം ചാപ്പൽ | ,, | 5 | 0 | 0 |
| അടൂർ-കരുവാററാ | ,, | 10 | 0 | 0 |
| കരുവാററാ | ,, | 20 | 0 | 0 |
| കാരിച്ചാൽ | ,, | 10 | 0 | 0 |
| ആലപ്പുഴ | ,, | 25 | 0 | 0 |
| ഉള്ളന്നൂർ | ,, | 8 | 0 | 0 |
| കിഴക്കൻ കോട്ടയം | ,, | 13 | 14 | 8 |
| നിലയ്ക്കൽ | ,, | 16 | 0 | 0 |
| ക്രുരോപ്പുഴ | ,, | 9 | 27 | 12 |
| കോന്നി ആമക്കന്ന് | ,, | 5 | 0 | 0 |
| കവിയൂർ സ്ലീബാ | ,, | 20 | 0 | 0 |
| ചെപ്പാട്ട് | ,, | 13 | 0 | 0 |
| കല്ലൂപ്പാറ | ,, | 22 | 0 | 0 |
| പേരിശ്ശേരി | ,, | 19 | 0 | 0 |
| കടപ്ര ബേതലഹേം | ,, | 10 | 0 | 0 |
| മാന്തുരുത്തേൽ | ,, | 5 | 0 | 0 |
| വകയാർ മത്തമറിയം | ,, | 4 | 0 | 0 |
| ചാത്തന്നൂർ, ആദിച്ചനല്ലൂർ | ,, | 7 | 0 | 0 |
| പൊങ്ങന്താനം | ,, | 5 | 11 | 8 |
| ബി.ബി.ചാപ്പൽ, പുനലൂർ | ,, | 2 | 8 | 0 |
| തിരുമുററം | ,, | 2 | 3 | 0 |
| ളാക്കൂർ | ,, | 7 | 10 | 8 |
| കിരിയാൻ ദാവീദ്-ഇല്ലിരിക്കൽ മങ്ങാരം, കോന്നി | | 6 | 5 | 4 |
| സെൻറു് മത്യുസ് ചർച്ച്, കോഴഞ്ചേരി | | 7 | 0 | 0 |
| കല്ലുങ്കൽ പടിഞ്ഞാറേപള്ളിയിലെ പടിഞ്ഞാറേ പ്രാർത്ഥനായോഗത്തിൽനിന്ന് | | 5 | 0 | 0 |
| തുമ്പമൺ വലിയപള്ളി | | 17 | 1 | 8 |
| പരിയാരം മാർ അപ്രേംപള്ളി | | 8 | 6 | 0 |
| ഏറത്തുമ്പമൺപള്ളി | | 8 | 16 | 0 |
| ആകെ | | 495 | 22 | 9 |

(തുടരും)

(കവർ മൂന്നാംപേജിൻെറ ബാക്കി.)

അവർകളുടെ അദ്ധ്യക്ഷതയിൽ നടത്തപ്പെട്ടു. തദവസരത്തിൽ ബ. കെ.സി ജേക്കബ് കത്തനാർ ശ്രീമാൻ കെ.ജെ. ഏബ്രഹാം എന്നിവർ പ്രസംഗിക്കയുണ്ടായി.

## ഒരു ചരമം.

ശ്രീ കെ.കെ.തോമ്മസ് ബി. ഏ ബി. എൽ. ഈമാസം 18-ാംതീയതി ചൊവ്വാഴ്ച കത്താവിൽ നിദ്രപ്രാപിച്ചിരിക്കുന്നു. മി. തോമ്മസ് സമുദായസെക്രട്ടറി, മാനേജിങ്ങ് കമ്മററി മെമ്പർ എന്നീ നിലകളിൽ ദീർഘനാൾ സ്തുത്യർഹമാംവണ്ണം സമുദായസേവനം അനുഷ്ഠിച്ചിട്ടുണ്ട്. തിരുവിതാംകൂർ നിയമസഭാമെമ്പർ എന്ന നിലയിലും ഡിസ്ട്രിക്ട് ജഡ്ജി എന്ന നിലയിലും പ്രശസ്തമാംവണ്ണം രാഷ്ട്രീയസേവനം അനുഷ്ഠിച്ചിട്ടുള്ള ഷേഹവും, കോട്ടയം നഗരസഭാദ്ധ്യക്ഷൻ എന്ന നിലയിൽ ഈ നഗരവാസികളുടെ സ്നേഹബഹുമാനങ്ങൾക്ക പാത്രീഭൂതനായിട്ടുള്ള ആളുമാകുന്നു. മൃതശരീരം ഈമാസം 19-ാംതീയതി നിലയ്ക്കൽ സുറിയാനിപ്പള്ളി സിമിത്തേരിയിൽ മനോഹരമായി പണികഴിപ്പിച്ചിട്ടുള്ള കുന്നുകുഴി കുടുംബ കല്ലറയിൽ നി.വ ദി.ശ്രീമാന്മാരായ മാർ തിമോത്തിയോസ്, മാർ ഗ്രീഗോറിയോസ് എന്നീ തിരുമേനിമാരുടെ പ്രധാന കാർമ്മികത്വത്തിലും അനേകം പട്ടക്കാരുടെ സഹകരണത്തിലും ഒരു വലിയ ജനാവലിയുടെ സാന്നിദ്ധ്യത്തിലും യഥായോഗ്യം സംസ്ക്കരിക്കപ്പെട്ടു. പരേതൻെറ ആത്മാവിനുനിത്യശാന്തിപ്രാർത്ഥിച്ചുകൊള്ളുന്നു.

# മലങ്കരസഭ

പ്രതിമാസം പ്രസിദ്ധപ്പെടുത്തുന്നതു്.

പുസ്തകം 3 | 1949 ഓഗസ്റ്റ് * കർക്കടകം 1124 | ലക്കം 10


## സ്നേഹത്തിന്റെ മഹത്വം

Translated from the "Supermacy of Love"

(പ്രൊഫസ്സർ പി. ജി. മാത്യൂ എം.ഏ.ബി.ഡി.)

(തുടർച്ച)

സൗമനസ്യമാണു സ്നേഹത്തിൽ പിന്നീടുള്ള അംശം. കൊള്ളരുതാത്തതും, കാടന്മാക്കൊത്തതും, അയോഗ്യവും അപരിഷ്കൃതവുമായ രീതികളെ സ്നേഹം എപ്പോഴും വർജ്ജിക്കുന്നു. നാട്ടാചാരത്തെക്കുറിച്ചു തങ്ങൾക്കുള്ള പുച്ഛം പ്രത്യക്ഷമായി കാണിക്കുന്നതിൽ ചിലർക്കു വലിയ രസമുണ്ടു്. സ്നേഹമുണ്ടെങ്കിൽ അങ്ങനെ ചെയ്കയില്ല. അങ്ങനെ ചെയ്യുന്നവരിൽ ഒരു ഗുണം കുറവായിരിക്കും—ഗുണങ്ങളിൽവച്ചു വലുതു്, സ്നേഹം. വികടത്തങ്ങൾ കാണിക്കാതെ കഴിയുന്നതിനു സ്നേഹം കാരണമായിത്തീരും. സ്നേഹമുള്ള ആൾ ഏതു സന്ദർഭത്തിലും ഒരു യോഗ്യപുരുഷനു്, ഉത്തമസ്ത്രീക്കു്, യോജിച്ചവിധം പെരുമാറും.

സ്വാർത്ഥരാഹിത്യമാണു് അടുത്തതു്. "സ്നേഹം തനതു താല്പര്യം മാത്രം കരുതി പ്രവർത്തിക്കുന്നില്ല." നിങ്ങൾ പറയുമായിരിക്കും: അക്കാര്യത്തിൽ എന്റെ നില ഭദ്രമാണു്: അന്യനുള്ളതു സ്വന്തമാക്കാൻ ഞാൻ ഒരിക്കലും പണിപ്പെടുന്നില്ല—എന്നാൽ ഇതിലല്ല കാര്യം അടങ്ങിയിരിക്കുന്നതു്. അന്യർക്കുള്ളതു നാം ഒരിക്കലും അപഹരിക്കരുതു്, തീർച്ചയായും. എന്നാൽ ഇവിടെ പറയുന്നതെന്താണു്?— തനതു താല്പര്യം മാത്രം കരുതി പ്രവർത്തിക്കുന്നില്ല' എന്നല്ലേ? സ്വന്തം അവകാശങ്ങൾക്കുവേണ്ടി കൂടി പോരാടുകയില്ല, വിട്ടുകൊടുക്കും, തൻകാര്യം നേടുന്നതിൽ നിർബന്ധം പിടിക്കാതെ വേണ്ടിവന്നാൽ അതു ബലികഴിക്കും—എന്നാണിതിന്റെ അർത്ഥം. തിന്മയുടെ കാതൽ സ്വാർത്ഥപ്രതിപത്തിയത്രെ. പലപ്പോഴും ആളുകൾ പറയാറുണ്ടു്: ശരി, എനിക്കു സഹനശക്തി അല്പം കുറവാണു്, സ്വല്പം ശുണ്ഠി കൂടുതലുണ്ടു്; വല്ലവരും വല്ലതും പറഞ്ഞാൽ എനിക്കു ചിലപ്പോൾ ദ്വേഷ്യം വരും." തൻകാര്യപ്രിയനെന്നു സമ്മതിക്കുന്നതിനു തുല്യമാണിതു്. ശുണ്ഠി കൂടുതലുണ്ടെന്നും സഹനശക്തി കുറവാണെന്നും മറ്റും പറയുന്നതു സ്വാർത്ഥപ്രിയനാണെന്നുള്ള പരമാർത്ഥം വളച്ചുകെട്ടി പറയുക മാത്രമാണു്. സ്വന്തം അവകാശങ്ങളുടെ രക്ഷയ്ക്കുവേണ്ടി ശ്രമിച്ചു് ആനന്ദവും സംതൃപ്തിയും കണ്ടെത്താമെന്നു കരുതുന്ന ലോകം നേർവഴിയിൽ നിന്നു തെറ്റി അവതാളത്തിലേക്കു നീങ്ങിക്കൊണ്ടിരിക്കയാണു്. നാം ക്രിസ്തുവിനെയാണു് അനുഗമിക്കുന്നതെങ്കിൽ ആ കൂട്ടം വിട്ടു ഒറ്റതിരിഞ്ഞു യാത്ര തുടരേണ്ടിയിരിക്കുന്നു.

സംയമമാണു സ്നേഹത്തിൽ അടുത്ത അംശം. പെട്ടെന്നു ക്ഷോഭിക്ക എന്നതു സ്നേഹത്തിനു യോജിച്ചതല്ല. സ്നേഹമുണ്ടെങ്കിൽ ക്ഷിപ്രകോപവും ആവേശവും ഉണ്ടാകയില്ല. പലപ്പോഴും നാം പറയാറുണ്ടു്: ഞാൻ പെട്ടെന്നു

ക്ഷോഭിക്കുന്ന പ്രകൃതക്കാരനാണു്, നിർബന്ധശീലനാണു്, പക്ഷെ അതുകൊണ്ടു് ആക്കും ഒരുപദ്രവവും വരാനില്ല എന്നു്. ഇതു ശരിയല്ല. സ്നേഹമില്ലായ്മയാണു് ഇതെന്നു പ്രത്യക്ഷമത്രെ.

സ്നേഹത്തിന്റെ പിന്നത്തെ ഒരു ലക്ഷണം കാപട്യമില്ലായ്മയാണു്. സെൻറു് പോൾ പറയുന്നു. "സ്നേഹം തിന്മ കരുതുന്നില്ല"–ഗ്രീക്കു മൂലത്തിൽ പറയുന്നതു ശരിക്കു വിവർത്തനം ചെയ്താൽ, "തിന്മ ആരോപിക്കുന്നില്ല." സ്നേഹമുള്ളവൻ ഒരിക്കലും അങ്ങോട്ടുമിങ്ങോട്ടും ഓരോന്നു പറഞ്ഞു കലഹിപ്പിക്കയില്ല സ്നേഹം ഒരു വായാടിയല്ല. ചിലതെല്ലാം കാണുകയോ കേൾക്കുകയോ ചെയ്യുന്നതു നമുക്കു് ഒഴിച്ചുകൂടാതായിരിക്കും. എന്നാൽ നല്ല പ്രവൃത്തികൾ കാണുമ്പോൾ തൽകർത്താക്കളിൽ ദുരുദ്ദേശ്യങ്ങളാരോപിക്കാതിരിപ്പാൻ നമുക്കു കഴിയും. സ്നേഹം ഒരിക്കലും അതിനിടയാക്കുകയില്ല. വേറൊരുത്തന്റെ അധഃപതനത്തിൽ അതൊരിക്കലും അകമേ സന്തോഷിക്കയുമില്ല. അങ്ങനെ ചെയ്യുന്നതു പൈശാചികമാണു്. പരിഷ്കരിച്ച ബൈബിളിൽ പറയുന്നതു് "സ്നേഹം തിന്മയെ കണക്കാക്കുന്നില്ല" എന്നത്രെ. മററുള്ളവരുടെമേൽ വിധിയെഴുതി സൂക്ഷിക്കുക അതിനില്ല. തന്റെ മക്കളുടെ കുററങ്ങളെപ്പററി ദൈവം പറയുന്നതു താൻ അവയെ നിർമ്മാർജ്ജനം ചെയ്യുമെന്നും, കടലിന്റെ അഗാധങ്ങളിൽ കൊണ്ടുപോയി മറയ്ക്കുമെന്നും പിന്നീടൊരിക്കലും അവയെക്കുറിച്ചോർക്കയില്ലെന്നുമത്രെ. അതാണു സ്നേഹം. 'നാൾവഴിക്കണക്കു'കളുടെ സൂക്ഷിപ്പു ദൈവത്തിനാണെന്നോർക്കുമ്പോൾ ഞാൻ സന്തോഷിക്കുന്നു.

ആത്മാർത്ഥതയാണു പിന്നത്തെ ഘടകം "സ്നേഹം പാപത്തിൽ ആഹ്ലാദിക്കുന്നില്ല." മററുള്ളവരുടെ തെററുകളും ഭ്രംശങ്ങളും കണ്ടാൽ സ്നേഹം രസിക്കുന്നില്ല. സഭയിലോ വ്യക്തികളിലോ ലോകത്തിലോ കണ്ടേക്കാവുന്ന പ്രമാദങ്ങളോർത്തു് അതു സ്വയം മതിക്കുന്നില്ല; നേരെമറിച്ചു മററുള്ളവരുടെ തെററുകളും വിഡ്ഢിത്തങ്ങളുമോർത്തു ദുഃഖിക്കുന്നു; എന്തെങ്കിലും നല്ലതു കണ്ടാൽ സന്തോഷിക്കയും ചെയ്യുന്നു. ഇക്കാര്യത്തിൽ വി: പൗലൂസ് ഒന്നാന്തരം ഉപദേശം നൽകുന്നു: ഫിലിപ്പിയൻസ് 4: 8-ൽ പറയുന്നതു കേൾക്കുക. "അവസാനമായി, സഹോദരന്മാരെ, യാതൊന്നെല്ലാം യഥാർത്ഥമായിരിക്കുന്നുവോ, യാതൊന്നെല്ലാം വാസ്തവമായിരിക്കുന്നുവോ, യാതൊന്നു ന്യായമായിരിക്കുന്നുവോ, യാതൊന്നു നിർമ്മലമായിരിക്കുന്നുവോ, യാതൊന്നു സുന്ദരമായിരിക്കുന്നുവോ, യാതൊന്നു നല്ലതെന്നു സ്തുതിക്കപ്പെടുന്നുവോ, ഗുണമുള്ളതെങ്കിൽ, പ്രശംസാർഹമെങ്കിൽ, ആ വക കാര്യങ്ങളെപ്പററി ചിന്തിക്കുക ഒരു പഴയ നാടോടിപ്പാട്ടുള്ളതും" നോക്കുക:

നന്മയുണ്ടൊന്നിനും കൊള്ളാത്തവനിലും
തിന്മയെല്ലാം തികഞ്ഞുള്ളോനിലും കാണും
തന്നിമിത്തം നമ്മളാരും മററുള്ളോരെ
നിന്ദിക്കും മട്ടിൽ പറയരുതൊന്നുമേ.

ഒരുമാതിരി കൊള്ളാവുന്ന ഉപദേശം, അല്ലേ? "സ്നേഹം എല്ലാററിനെയും വ്യവധാനം ചെയ്യുന്നു:"–അതെ, നല്ലതും യോഗ്യവും ആയിരിക്കുന്നേടത്തോളം എല്ലാററിനെയും വ്യവധാനം ചെയ്യുന്നു. വി: പത്രോസ് ഇതിനെപ്പററി പറയുമ്പോൾ കാര്യം കൂടുതൽ വ്യക്തമാകുന്നു. (4 : 8) "എല്ലാററിലുമുപരിയായി നിങ്ങൾക്കു തമ്മിൽ തമ്മിൽ ഉദാരമായ ദാക്ഷിണ്യം ഉണ്ടായിരിക്കട്ടെ: എന്തെന്നാൽ ദാക്ഷിണ്യം തിന്മ സകലതിനെയും വ്യവധാനം ചെയ്യും." വി: പൗലൂസ് സ്നേഹത്തിനു പ്രഥമ ഗണന നൽകുംപോലെ വി: പത്രോസും ഇതാ അതിനു പ്രാധാന്യം നൽകിയിരിക്കുന്നു. മഹാനായ അലക്സാണ്ടരെപ്പററി ഒരു കഥ പറഞ്ഞുകേട്ടിട്ടുണ്ടു്. അക്കാലത്തെ ഒരു ചിത്രമെഴുത്തുകാരനെക്കൊണ്ടു് അലക്സാണ്ടർ തന്റെ ചിത്രം എഴുതിച്ചു. എങ്ങനെയാണു ചിത്രം എഴുതേണ്ടതെന്ന കാര്യത്തിൽ ആ ചിത്രകാരനു കുറെ വൈഷമ്യം തോന്നി: കാരണം, അലക്സാണ്ടർക്കു നെററിയുടെ ഒരു വശത്തായി ഒരു മുറിവിന്റെ പാടു് ഉണ്ടായിരുന്നു. ചിത്രത്തിൽ അതു കാണിക്കുന്നതു് ഉചിതമായിരിക്കയില്ല. ചക്രവർത്തിക്കും പാർശ്വവർത്തികൾക്കും അതിഷ്ടമാകയില്ലല്ലോ. കാണിക്കാതിരിക്കാമെന്നു

വച്ചാൽ അതും ഉചിതമല്ല. ഒരു യഥാർത്ഥചിത്രമായിരിക്കണമല്ലോ, ചക്രവർത്തിയുടെ ശരിയായ ഒരു പ്രതിരൂപമായിരിക്കണം. അതുകൊണ്ടു് അയാൾ പറഞ്ഞു: തിരുമനസ്സുകൊണ്ടു് കൈ ഇതാ ഇങ്ങനെ ഒന്നുയർത്തിപ്പിടിക്കുക കൈവിരലുകൾ നെററിയെ സ്പർശിക്കും വിധം!! അങ്ങനെ ആ പാടു മറയ്ക്കുംമട്ടിൽ കൈ പിടിച്ചിരിക്കുന്ന രീതിയിൽ അയാൾ ചിത്രമെഴുതി. ഈ കലാകാരനിൽനിന്നു നമുക്കും ഒരു പാഠം പഠിക്കരുതോ? നമ്മുടെ മിത്രങ്ങളുടെ പാടുകളും പോരായ്മകളും മറയ്ക്കത്തക്കവണ്ണം ദാക്ഷിണ്യമാകുന്ന അംഗുലി നമുക്കും ഇങ്ങനെ പ്രയോഗിക്കരുതോ? നമ്മുടെ ദാക്ഷിണ്യം വിശാലമായ ഒരു മൂടുപടമെന്നോണം മററുള്ളവരുടെ ന്യൂനതകളെ മറയ്ക്കട്ടെ.

സ്നേഹം.........എല്ലാം വിശ്വാസപൂർവ്വം സ്വീകരിക്കുന്നു. ഒരുവൻ തെററുകാരനെന്നു തെളിയുംവരെയും അവൻ യോഗ്യനെന്നു വിശ്വസിക്കുകയാണു സ്നേഹത്തിന്റെ മുറ. എന്തിനു്, നമ്മുടെ സാധാരണ ലോകനീതിയുടെ അടിസ്ഥാനംതന്നെ അതല്ലേ? നീതിന്യായക്കോടതികളിൽ ആ നിലയാണു് ആശ്രയിക്കപ്പെടുന്നതു്. സഭയിൽ ഇത്രത്തോളമെങ്കിലും ഔദാര്യമില്ലെന്നു വന്നാലോ? മററുള്ളവരാൽ വഞ്ചിതരായിത്തീരത്തക്കവണ്ണം നാം എന്തും വിശ്വസിക്കുന്നവരായിരിക്കണമെന്നല്ല ഇതിന്റെ അർത്ഥം. മററുള്ളവരെ എപ്പോഴും സംശയിക്കയും അവിശ്വസിക്കയും ചെയ്യുന്നവരായിരിക്കരുതെന്നേ വിവക്ഷയുള്ളു. അന്യരെ "അളക്കു"ന്നതിൽ സമർത്ഥന്മാരെന്നഭിമാനിക്കുന്ന ഒരുകൂട്ടരുണ്ടു്; ചുഴിഞ്ഞുനോക്കി എല്ലാം കണ്ടറിഞ്ഞുവയ്ക്കുന്നവർ. ഇതു് ഏതായാലും വലിയൊരു ഗുണമായി ഞാൻ കരുതുന്നില്ല.

പിന്നെ പറയുന്നു: സ്നേഹത്തിനു് എപ്പോഴും ശുഭപ്രതീക്ഷയേ ഉള്ളു. ഒരുവൻ കുററക്കാരനെന്നു തെളിഞ്ഞാലും അവൻ മേലിൽ നല്ലവനായിത്തീരുമെന്നേ സ്നേഹം കരുതുകയുള്ളു. അതു പശ്ചാത്താപവും പുനരുദ്ധാരണവും പ്രതീക്ഷിക്കുന്നു. പരുക്കൻ കല്ലിൽ രത്നത്തിന്റെ ഭംഗി മുൻകൂട്ടി ദർശിക്കുകയാണു സ്നേഹത്തിന്റെ പ്രകൃതം. ബാലപാഠക്കളരിയിലെ കുസൃതിക്കുട്ടികൾ രാജകുമാരന്മാരെപ്പോലെ ഉദാരഗുണശാലികളായിത്തീരുമെന്നാണു സ്നേഹനിധിയായ ഒരദ്ധ്യാപകന്റെ പ്രതീക്ഷ. മദ്യപൻ ദിവ്യഗുരുവിനുവേണ്ടി വേല ചെയ്യാനിരിക്കുന്ന ഒരു പ്രേഷിതനായിത്തീരുമെന്നും അതു സമാശ്വസിക്കുന്നു. സ്നേഹം പൊറുക്കുന്നതിനു പകരം വിശ്വാസത്തോടുകൂടി കർമ്മങ്ങൾ ചെയ്തു വ്യാപരിക്കുന്നു.

ഈ മഹത്തായ അദ്ധ്യായത്തിലെ തത്വത്തിനനുരൂപമായി ഭാവി ജീവിതത്തെ സംവിധാനം ചെയ്യുന്നുണ്ടെന്നു ദൈവസന്നിധിയിൽ നമുക്കു പറഞ്ഞൊക്കാം. എന്നും ആ തത്വത്തിനനുസരിച്ചു വർത്തിക്കുമെന്നുറയ്ക്കുക.

അനന്തരം, അദ്ധ്യായത്തിന്റെ അവസാനഭാഗത്തു സ്നേഹം എത്ര ആദരണീയമെന്നും എത്ര അത്യുന്നതമായ ആദർശമെന്നും വിവരിക്കപ്പെട്ടിരിക്കുന്നു. "സ്നേഹത്തിനു് ഒരിക്കലും മുടക്കം ഭവിക്കുന്നില്ല." നിലനിൽക്കുന്ന യാതൊന്നാണോ നിങ്ങൾക്കു വേണ്ടതു്; സ്നേഹത്തിൽ അതു കണ്ടെത്തുക. സ്നേഹം നിത്യതയുടെ സഹവർത്തിയാണു്. അതൊരിക്കലും ഉപേക്ഷിതമായി ഭവിക്കയില്ല. എന്തെന്നാൽ ദൈവംതന്നെ സ്നേഹമാകുന്നു; ദൈവത്തിനു അറുതിയുമില്ല. നയാഗ്രായിലെ വെള്ളച്ചാട്ടം ഒരിക്കൽ നിലച്ചുപോയതായി നമുക്കറിയാം. അതിങ്ങനെ സംഭവിച്ചതായി പറയപ്പെടുന്നു: കീഴ്പോട്ടു പതിച്ചിരുന്ന വെള്ളം ഉറഞ്ഞു മഞ്ഞായി മേൽക്കുമേൽ ഉയർന്നു് ഒടുവിൽ വെള്ളം തടഞ്ഞുനിറുത്തുന്ന ഒരു ചിറപോലെയായി പരിണമിച്ചു. മഴവില്ലുമാതിരി കാണപ്പെടുന്ന ആ ശോഭാവിശേഷവും അതോടെ അസ്തപ്രായമായി. ആ മുഴങ്ങുന്ന സംഗീതം നിലച്ചു. എന്നാൽ ദൈവത്തിന്റെ സ്നേഹത്തിനു് ഇങ്ങനെ ഒരിക്കലും മുടക്കംഭവിച്ചിട്ടില്ല. സിംഹാസനത്തിനു ചുററുമുള്ള ആ വിചിത്ര പ്രഭാപൂരം മങ്ങിപ്പോയിട്ടില്ല. നിത്യമായ ആ സംഗീതം ഒരിക്കലും നിലയ്ക്കയില്ല. സ്ഫടികസങ്കാരമായ ആ തേജഃപ്രവാഹം എന്നേക്കും നിലനിൽക്കും.

എന്നാൽ പ്രവചനങ്ങളുടെ കാലം തീരും. പ്രവചനങ്ങളോരോന്നും നിർവ്വഹിക്കപ്പെട്ടു പൂർത്തിയാകുന്ന കാലം സമീപിച്ചുകൊണ്ടിരിക്കുന്നു. വാഗ്വാദങ്ങളെല്ലാം നിലയ്ക്കും. നമ്മുടെ എണ്ണമററ ഭാഷകളെല്ലാം ബാബേലിന്റെ പ്രതി

ധ്വനികൾ മാത്രമാണു്-ഭ്രംശത്തിൻെറ അനന്തരഫലം. പ്രപഞ്ചത്തിൻെറ മറുകരയിൽ അവകൊണ്ടു പ്രയോജനമില്ല. അവിടെ നാമെല്ലാം ഒരേ ഭാഷയിൽ സംസാരിക്കും - സ്വർഗ്ഗീയഭാഷയിൽ. നമ്മുടെ ജ്ഞാനവും അധഃകരിക്കപ്പെടും. ഇഹത്തിലെ നമ്മുടെ ജ്ഞാനം എത്ര അപൂർണ്ണം! നാം ചിലപ്പോൾ നമ്മുടെ ജ്ഞാനത്തിൻെറ പരിധികളെപ്പററി ചിന്തിച്ചു സ്വയം പൊങ്ങിപ്പോകാറുണ്ടു്. എന്നാൽ ഭൗമികമായ ജ്ഞാനമെല്ലാം ദൈവത്തിൻെറ മുമ്പിൽ മൗഢ്യമെന്നേ പറയാവതുള്ളൂ. സ്വർഗ്ഗീയവെളിച്ചത്തിൽ ഭൗമികമായ നമ്മുടെ ഈ നിസ്സാരവെളിവ് ഇരുൾപോലെ ആകുന്നു. ഈ വകയെല്ലാം പരത്തിൽ നിരാകൃതമാകും.

നശ്വരങ്ങളായ ഈവക കാര്യങ്ങളുടെ കൂട്ടത്തിൽ നിലനിൽക്കുന്ന മൂന്നു വസ്തുതകളുണ്ടു്.—വിശ്വാസം; പ്രത്യാശ, സ്നേഹം. ഇവയിൽ മഹത്തമമായുള്ളതു സ്നേഹമാകുന്നു എന്തെന്നാൽ ലക്ഷ്യത്തിലെത്തിക്കഴിയുമ്പോൾ മാർഗ്ഗത്തിൽ ഉപകൃതങ്ങളായിരുന്നതെല്ലാം ഉപേക്ഷിതങ്ങളാകും, പ്രഭാതവെളിച്ചത്തിനു മുമ്പു് ഉപതമസ്സില്ലാതാകുംപോലെ. വിശ്വാസം, പ്രത്യാശ, സ്നേഹം—ഭൗമികനന്മകളുടെ സാകല്യം. എന്നാൽ സ്നേഹം ഒന്നു മാത്രമാണു സ്വർഗ്ഗീയ നന്മ. വിശ്വാസം സാക്ഷാൽക്കാരത്തിൽ അവസാനിക്കുന്നു. പ്രത്യാശ ഫലപ്രാപ്തിയോടുകൂടി നിലയ്ക്കുന്നു. സ്നേഹമാകട്ടെ ഒരിക്കലും അററുന്നില്ല. "വിശ്വാസം കൂടാതെ ദൈവത്തെ പ്രസാദിപ്പിക്കുക അസാദ്ധ്യം." പ്രത്യാശകൂടാതെ സഹനം അസാദ്ധ്യം. സ്നേഹംകൂടാതെ ദൈവത്തെ സാക്ഷാൽക്കരിക്കുന്നതിനും ദൈവത്തോടൊന്നിച്ചു വസിക്കുന്നതിനും സാധിക്കയില്ല.

സ്വഭാവസംവിധാനത്തിൽ വിശ്വാസമാണു് അസ്ഥിവാരം. പ്രത്യാശ ഉപരിവിധാനങ്ങളെല്ലാം ഒരുക്കുന്നു. സ്നേഹം മേൽപ്പുര തീർത്തു് എല്ലാം സംപൂർണ്ണമാക്കുന്നു. സ്വഭാവസംവിധാനത്തിൽ അന്തിമമായ സംപൂരണം അതുകൊണ്ടാണു സാധിക്കേണ്ടിയിരിക്കുന്നതു്. നിത്യജീവനാകുന്ന ഹർമ്മ്യത്തിനു കനകമകുടം ചാർത്തുന്ന സ്നേഹമെന്ന ഈ വിശിഷ്ടഗുണം നമുക്കു സ്വാധീനമാക്കാം.

സ്കോട്ടിഷ് പർവ്വതപ്രദേശങ്ങളിലുണ്ടായിരുന്നതായ ഒരു ഗൃദ്ധ്റരാജൻെറ കഥ പറഞ്ഞുകേട്ടിട്ടുണ്ടു്. അതു് ഒരിക്കൽ ഒരു മൈതാനത്തിലേക്കു പെട്ടെന്നു താണു തൊട്ടിലിൽ കിടത്തിയിരുന്ന ഒരു കുഞ്ഞിനെ എടുത്തുകൊണ്ടു പിന്നെയും പൊങ്ങിപ്പറന്നു. പറന്നു പറന്നു് ഒടുവിൽ അതു് ആ കുഞ്ഞിനെ കൊണ്ടുപോയി പർവ്വതാഗ്രത്തിൽ ഒററതിരിഞ്ഞു നിന്നിരുന്ന ഒരു പാറയുടെ ശിഖരത്തിൽ നിക്ഷേപിച്ചു കുഞ്ഞിൻെറ അമ്മ ദുഃഖപരവശയായി നിലവിളിച്ചു ബഹളം കൂട്ടി. ഗ്രാമത്തിലുണ്ടായിരുന്ന സകലരും സംഭ്രമവിഹ്വലരായിത്തീർന്നു. അവരെല്ലാം പാറക്കെട്ടിൻെറ ചുവട്ടിൽ ഓടിക്കൂടി കുഞ്ഞിനെ രക്ഷപെടുത്തി കൊണ്ടുപോരുന്നതെങ്ങനെ എന്നു ചിന്തിച്ചുകൊണ്ടു നിലയായി.

ദൃഢഗാത്രനായ ഒരു നാവികൻ "ഞാൻ കയറിച്ചെന്നു് എടുത്തുകൊണ്ടുപോരും" എന്നു പറഞ്ഞു കയറാൻ ആരംഭിച്ചു. എന്നാൽ പകുതി വഴി ചെന്നശേഷം അയാൾ ഇറങ്ങിപ്പോരേണ്ടിവന്നു. മലകൾ കയറി മറിഞ്ഞു ശീലമുള്ള ഒരു മലംപ്രദേശവാസിപറഞ്ഞു: "ഞാൻ ചെന്നെടുക്കാം" എന്നു്. അയാൾ കയറിക്കയറി വളരെ പൊക്കത്തിലെത്തി എങ്കിലും തിരിയെ പോരേണ്ടിവന്നു. അപ്പോൾ ഒരു കൃഷീവലപത്നി ചാടി പുറപ്പെട്ടു. പലരും പിടിച്ചുനിറുത്താൻ ശ്രമിച്ചെങ്കിലും അവൾ കൂട്ടാക്കിയില്ല. ആ സ്ത്രീ കയറിക്കയറി ഒടുക്കം കുഞ്ഞിരിക്കുന്നിടത്തു കൈയെത്തി അതിനെ എടുത്തു് അതുപോലെ കീഴ്പോട്ടിറങ്ങി അപകടം കൂടാതെ താഴെ എത്തി. ഈ അബലയായ സ്ത്രീ സാധിച്ച കാര്യം മിടുക്കനായ ആ നാവികനും മററ ആൾക്കും സാദ്ധ്യമല്ലാതെ വന്നതെന്തുകൊണ്ടാണു്?—അവൾ ആ കുഞ്ഞിൻെറ തള്ളയായിരുന്നു! അതുകൊണ്ടുതന്നെ. സ്നേഹമാകുന്ന തന്തുകൊണ്ടു് ആ കുഞ്ഞിനോടു് എന്നേക്കുമായി കൂട്ടിയിണയ്ക്കപ്പെട്ടിരുന്നു അവൾ.

പ്രിയരെ, ദൈവത്തെക്കുറിച്ചുള്ള പരമമായ സ്നേഹത്താലും മർത്ത്യസഹോദരങ്ങളെക്കുറിച്ചുള്ള തത്തുല്യമായ സ്നേഹത്താലും നമ്മുടെ ഹൃദയങ്ങൾ സംപൂരിതമായിബ്ഭവിക്കു

# ആത്മനിക്ഷേപം. M.C.K.

## 9. വിശുദ്ധ മാതാവിന്റെ ഏക പ്രബോധനം.

"അവൻ നിങ്ങളോടു് എന്തു പറയുന്നുവോ അതു നിങ്ങൾ ചെയ്‌വിൻ."—യോഹന്നാൻ 2:6.

ഈ വചനത്തിനു് ഒരു പ്രത്യേക മഹിമ ഉണ്ടു്: വിശുദ്ധ കന്യാസ്ത്രീയമ്മയുടെ ഏക പ്രബോധനമത്രെ ഇതു്. കൊത്തിനിയിലെ കല്യാണത്തിങ്കൽവച്ചു് അവിടെ ഉണ്ടായിരുന്ന വേലക്കാരോടു വിശുദ്ധ കന്യകമറിയാം ഈ വചനം പറയുന്ന രംഗം മനസ്സിൽ ചിത്രീകരിക്കുക: ഉൾക്കണ്ണുകൾകൊണ്ടു കാണുക: ഉൾചെവികൾകൊണ്ടു കേൾക്കുക. "അവൻ നിങ്ങളോടു് എന്തു പറയുന്നുവോ അതു നിങ്ങൾ ചെയ്യുക." അവളുടെ ഈ പ്രബോധനം പ്രയോജനപ്പെടുത്തുവാൻ വേണ്ടിയ കൃപയ്ക്കായി പ്രാർത്ഥിക്കുക.

വിശുദ്ധ മറിയാം സംസാരപ്രിയ അല്ലായിരുന്നു. മനസ്സിൽ സംഗ്രഹിക്കുകയും പ്രവർത്തിക്കുകയും ചെയ്യുക എന്നതായിരുന്നു ആ ഭാഗ്യവതിയുടെ രീതി. അവളുടെ ഉപദേശം അവളുടെ ദൃഷ്ടാന്തപരമായ പ്രവൃത്തികൾ മുഖേന ആയിരുന്നു: പ്രഭാഷണദ്വാരാ അല്ലായിരുന്നു. ഈ ഏക പ്രബോധനം മേല്പറഞ്ഞ വേലക്കാരോടു മാത്രമായി പറഞ്ഞതായിരുന്നെങ്കിലും ലോകത്തോടു മുഴുവനുമായുള്ള ഒരു വലിയ പ്രസംഗമായി നിലകൊള്ളുന്നു. പുത്രന്റെ മനുഷ്യാവതാരത്തിനുശേഷം പിതാവാം ദൈവവും ലോകത്തിനു നേരിട്ടു് ഒരു പ്രബോധനം മാത്രമെ നൽകിയിട്ടുള്ളു എന്നു തോന്നുന്നു. "ഇവൻ എന്റെ വാത്സല്യപുത്രനാകുന്നു: ഇവനു നിങ്ങൾ ചെവികൊടുപ്പിൻ." മാതാവാം മറിയാമിന്റെ പ്രബോധനവും അതുതന്നെയല്ലൊ. "ഇവൻ എന്റെ വാത്സല്യപുത്രനാകുന്നു: ഇവൻ നിങ്ങളോടു് എന്തു പറയുന്നുവോ അതു നിങ്ങൾ ചെയ്‌വിൻ." അവളുടെ വാത്സല്യപുത്രൻ ആരെന്നും അവന്റെ കഴിവുകൾ എത്രമാത്രമെന്നും അവൾ തികച്ചും അറിഞ്ഞിരുന്നു: അവളല്ലാതെ മററാരും അതുവരെ അറിഞ്ഞിരുന്നതുമില്ല. "പരിശുദ്ധ റൂഹാ വരും: അത്യുന്നതന്റെ ശക്തി നിന്റെമേൽ നിഴലിടും. ആകയാൽ നിന്നിൽനിന്നു ജനിക്കുന്നവൻ പരിശുദ്ധനാകുന്നു: ദൈവപുത്രൻ എന്നു് അവൻ വിളിക്കപ്പെടുകയും ചെയ്യും", എന്ന ദിവ്യവചനിപ്പു കേട്ടവൾക്കു് അവളുടെ പുത്രന്റെ കഴിവുകളെക്കുറിച്ചു പരിപൂർണ്ണമായ വിശ്വാസം തന്നെ ഉണ്ടായിരുന്നു.

വിശുദ്ധ മറിയാം ആ വാക്കുകൾ ഉച്ചരിച്ച സന്ദർഭം ഏതായിരുന്നു? ഗലീലിയിലെ കാനാവിൽ ഒരു കല്യാണം ഉണ്ടായി. യേശുതമ്പുരാന്റെ മാതാവു് അവിടെ ഉണ്ടായിരുന്നു. യേശുവും അദ്ദേഹത്തിന്റെ ശിഷ്യന്മാരും ആ

---

മ്പോൾ കേവലം ലോകത്താന്മാർക്കു സാധിക്കാത്ത പല കാര്യങ്ങളും നമുക്കു സാദ്ധ്യമായിത്തീരും; എന്തെന്നാൽ ദൈവത്തിന്റെ മഹത്തായ ശക്തി നമ്മിൽ കുടികൊള്ളുന്നു.

ഇനി സ്വന്തം നിലയിലും ഞാൻ ഒന്നു പറഞ്ഞുകൊള്ളട്ടെ. എന്നോടൊന്നിച്ചു നിങ്ങളും അടുത്ത മൂന്നുമാസക്കാലത്തേക്കു് ആഴ്ചയിൽ ഒരിക്കൽ ഈ ശ്രേഷ്ഠമായ അദ്ധ്യായം (1 കൊരിന്ത്യർ 13) വായിപ്പാൻ ശ്രദ്ധിക്കുമോ? അങ്ങനെ ചെയ്തതിന്റെ ഫലമായി ജീവിതനവീകരണം സാധിച്ച ഒരാളെ എനിക്കറിയാം. അതു് ഓരോ ദിവസവും പാരായണം ചെയ്തു് ഒരു തുടക്കമിടുക; വിശേഷിച്ചും സ്വഭാവസംസ്കാരത്തെക്കുറിച്ചു പ്രതിപാദിക്കുന്ന ആ വാക്യങ്ങൾ "സ്നേഹം, ദീർഘസഹിഷ്ണുവും ദയാമസൃണവുമാകുന്നു. അതു് അസൂയ കൊള്ളുന്നില്ല; സ്വയം ഘോഷിക്കുന്നുമില്ല." ഈ തത്വങ്ങളെ നിങ്ങളുടെ ജീവിതത്തിൽ പ്രയുക്തമാക്കിച്ചെയ്യുക. എന്നാൽ എല്ലാം ശുഭമായി ബ്ഭവിക്കും.

വിരുന്നിനു വിളിക്കപ്പെട്ടിരുന്നു. അവിടെ വിഞ്ഞു പോരാതെ വന്നു. യേശുതമ്പുരാന്റെ അമ്മ അദ്ദേഹത്തോട് അവൎക്കു വീഞ്ഞു് ഇല്ലല്ലൊ എന്നു പറഞ്ഞു. യേശു അവളോട് സ്ത്രീയേ, എനിക്കും നിനക്കും എന്തു്? എന്റെ നാഴിക ഇതുവരെയും വന്നിട്ടില്ല എന്നു പറഞ്ഞു. അദ്ദേഹത്തിന്റെ മാതാവാകട്ടെ ശുശ്രൂഷകന്മാരോട് അവൻ നിങ്ങളോട് എന്തു പറയുന്നുവോ അതു നിങ്ങൾ ചെയ്‌വിൻ എന്നു പറഞ്ഞു. അദ്ദേഹം അവരോട് എന്താണു പറഞ്ഞതു്? വീഞ്ഞു് ഉള്ളിടത്തു വേഗംചെന്നു വാങ്ങിക്കൊണ്ടു വരിക എന്നായിരുന്നുവോ? അല്ലായിരുന്നു. പ്രയാസവും പണച്ചെലവും ഉള്ള യാതൊന്നുമല്ല അദ്ദേഹം അവരോടു പറഞ്ഞതു്: അവിടെ രണ്ടോ മൂന്നോ പറവീതം കൊള്ളുന്ന ആറു കൽഭരണികൾ ഉണ്ടായിരുന്നു. ഈ ഭരണികൾ വെള്ളംകൊണ്ടു നിറപ്പിൻ എന്നു മാത്രമാണു് അദ്ദേഹം അവരോട് അരുളിയതു്. അവൻ നിങ്ങളോട് എന്തു പറയുന്നുവോ അതു നിങ്ങൾ ചെയ്‌വിൻ എന്നു വിശുദ്ധ മറിയാം അവരോടു പറഞ്ഞിരുന്നതനുസരിച്ചു് അവർ ഇതെന്തിനു് എന്നാരായാതെ ഉടൻതന്നെ ആ ഭരണികൾ ആറും പച്ചവെള്ളംകൊണ്ടു വക്കോളവും നിറച്ചു. ഇനി എന്താണു് അദ്ദേഹം പറയുന്നതു് എന്നു കേൾപ്പാൻ അവർ അദ്ദേഹത്തിന്റെ മുഖത്തേക്കു നോക്കിനിന്നു. ഇനി നിങ്ങൾ അതു കോരി വിരുന്നുപ്രമാണിക്കു കൊണ്ടുചെന്നു കൊടുപ്പിൻ എന്നു് അദ്ദേഹം അവരോടു പറഞ്ഞു. പച്ചവെള്ളമോ എന്നവർ ചോദിച്ചില്ല. അവൻ നിങ്ങളോട് എന്തു പറയുന്നുവോ അതു നിങ്ങൾ ചെയ്‌വിൻ എന്നായിരുന്നുവല്ലോ അവൎക്കു ലഭിച്ചിരുന്ന നിർദ്ദേശം. ആകയാൽ അദ്ദേഹം കല്പിച്ചതനുസരിച്ചുതന്നെ അവർ പ്രവൎത്തിച്ചു; അവർ അതു കോരി വിരുന്നുപ്രമാണിക്കു കൊണ്ടുപോയി കൊടുത്തു. വിരുന്നുപ്രമാണി അതു രുചിച്ചു. അത്ഭുതം! അതു വീഞ്ഞായി കഴിഞ്ഞിരുന്നു. നിറമോ രുചിയോ മണമോ ഇല്ലാതിരുന്ന ആ പച്ചവെള്ളം യേശുവിന്റെ വചനത്തിന്റെ ശക്തിയാൽ ആസ്വാദ്യകരമായ വീഞ്ഞായി രൂപാന്തരപ്പെട്ടു. വായിക്കുന്നവൻ ചിന്തിക്കട്ടെ. യേശുവിന്റെ വചനങ്ങൾ അന്നൊന്നപോലെ ഇന്നും വിസ്മയകരമായ രൂപാന്തരങ്ങൾ വരുത്തുവാൻ കഴിവുള്ളവ അല്ലയോ? ദുർഗ്ഗുണവാനെ സൽഗ്ഗുണവാനാക്കുവാൻ അവയ്ക്കു ശക്തി ഇല്ലയോ? ഇവനെ നിങ്ങൾ ചെവിക്കൊള്ളുവിൻ എന്നു് പിതാവാം ദൈവവും അവൻ നിങ്ങളോട് എന്തു പറയുന്നുവോ അതു നിങ്ങൾ ചെയ്‌വിൻ എന്നു മാതാവാം മറിയാമും അരുളിയിട്ടുള്ളതനുസരിച്ചു് അദ്ദേഹത്തിന്റെ ദിവ്യോപദേശങ്ങളെ അനുകരിപ്പിൻ. അദ്ദേഹത്തിന്റെ പക്കൽ ജീവന്റെ വചനങ്ങൾ ഉണ്ടു്. "അവന്റെ വായിലെ വചനങ്ങൾ എന്റെ ആഹാരത്തെക്കാൾ ഞാൻ സൂക്ഷിച്ചിരിക്കുന്നു," എന്നുപറഞ്ഞ നീതിമാനായ യോബിനെപ്പോലെ നാമും അവയെ വിലമതിച്ചു് ആചരിക്കേണ്ടതാകുന്നു.

ഭാഗ്യവതിയുടെ പ്രബോധനത്തെപ്പററി നാം ധ്യാനിക്കുമ്പോൾ അവളുടെ രണ്ടു പുണ്യങ്ങൾ അവിടെ തെളിഞ്ഞുകാണുന്നു: അവ ദയയും മദ്ധ്യസ്ഥതാപ്പ്ണവും അത്രെ.

ദയ അഥവാ കരുണ എന്ന സുകൃതം സന്തോഷത്തിന്റെ അടിസ്ഥാനമത്രെ. അതു് ഇരുകൂട്ടൎക്കും — കൊടുക്കുന്നവൎക്കും വാങ്ങുന്നവൎക്കും — സന്തോഷാനുഗ്രഹങ്ങൾ പ്രദാനംചെയ്യുന്നു. കുടുംബത്തിലും സമുദായത്തിലും ദയയ്ക്കു് ഒരു വലിയ സ്ഥാനം ഉണ്ടു്. ചെറിയ ചെറിയ കാൎയ്യങ്ങളിലും അതു പ്രത്യക്ഷപ്പെടുന്നു. കൊത്തിനിയിലെ കല്യാണവിരുന്നിൽവച്ചു കന്യക മറിയാമിനു് ആ കുടുംബത്തോടു കരുണ തോന്നി. അവൎക്കുണ്ടായ കുറവിൽ അവൾക്കു കനിവുണ്ടായി. അതു് ആ കുടുംബത്തിനു് ആശ്വാസസന്തോഷനിദാനമായി ഭവിച്ചു. കനിവുള്ളവന്റെ പ്രവൎത്തികൾ അവ അനുഭവിക്കുന്നവനെ മനസ്സുതിരിക്കുന്നു. ദയാലുക്കളുടെ ആൎദ്രതമൂലം എത്രയോ കഠിനഹൃദയങ്ങൾ അലിഞ്ഞു കനിവുള്ളവയായിത്തീൎന്നിട്ടുണ്ടു്. കന്യക മറിയാമിന്റെ സഹതാപബുദ്ധിമൂലം കാനാവിലെ വേലക്കാർ കൎത്താവിന്റെ കല്പന അനുസരിക്കുവാൻ സന്നദ്ധരായി നിന്നു. കാരുണ്യപ്രവൎത്തികൾക്കു് അവയിൽതന്നെ പ്രതിഫലമുണ്ടു്: നമ്മുടെ പരമശത്രുവായ സ്വാൎത്ഥതയെ ജയിക്കുവാൻ അവ നമ്മെ സഹായിക്കുന്നു. കൊടുക്കുക, കൊടുക്കുക എന്നു കരുണ പറയുന്നു:

# പത്രാധിപക്കുറിപ്പുകൾ

## ശ്ലീഹാനോമ്പ്.

ആദിമസഭയിൽ പെന്തിക്കുസ്തിയുടെ ശേഷമുള്ള ദിവസങ്ങൾ സജീവമായ മിഷ്യനറിപ്രവർത്തനത്തിൻെറ കാലയളവായിരുന്നു. പ്രവർത്തനത്തിനുള്ള ആളുകൾ കൈവിരലുകളിൽ എണ്ണാവുന്ന ചുരുക്കം ചില സ്ത്രീപുരുഷന്മാർ മാത്രമായിരുന്നു. ഒരു ചെറുമാളികയിൽ കൊള്ളത്തക്ക ആളുകളെ ഉണ്ടായിരുന്നുള്ളു. എങ്കിലും അവർ ആത്മാവുകൊണ്ടു നിറഞ്ഞവ

---

കൊടുക്കുന്തോറും ദാതാവിൻെറ ഔദാര്യവും സന്തോഷവും വർദ്ധിക്കുന്നു. കരുണയുള്ളവർ ഭാഗ്യവാന്മാർ, അവരുടെമേൽ കരുണ ഉണ്ടാകുമെന്നും വാങ്ങുന്നതിനെക്കാൾ കൊടുക്കുന്നതു നല്ലതാകുന്നു എന്നും നമ്മുടെ കർത്താവും പറഞ്ഞിട്ടുണ്ടല്ലോ.

കാനാവിലെ വിരുന്നരംഗത്തു കന്യാസ്ത്രീയമ്മയിൽ ദർശിതമായ വേറൊരു പുണ്യം അവളുടെ മദ്ധ്യസ്ഥതാപൂർണ്ണ സന്നദ്ധത ആയിരുന്നു. ഗൃഹനായകൻ അവൻെറ ഞെരുക്കം അവളെ അറിയിച്ചില്ല; എന്നാൽ അവൾ അതു കണ്ടു. അവൻ ആവശ്യപ്പെടാതെതന്നെ അവൾ അവനുവേണ്ടി മദ്ധ്യസ്ഥത അർപ്പിച്ചു: അവക്കു വീഞ്ഞില്ല എന്ന വസ്തുത അവൾ അവളുടെ ദിവ്യപുത്രനെ ചൂണ്ടിക്കാണിച്ചു. മേൽ പ്രസ്താവിച്ചപ്രകാരം അതു് അവൾ അദ്ദേഹത്തെ അറിയിച്ചതു് അദ്ദേഹത്തിൻെറ ദിവ്യശക്തിയെപ്പററി തികച്ചും ബോധ്യവും വിശ്വാസവും ഉണ്ടായിരുന്നതുകൊണ്ടത്രെ. പ്രാർത്ഥനയ്ക്കു്, പ്രത്യേകിച്ചു മദ്ധ്യസ്ഥപ്രാർത്ഥനയ്ക്കു്, വിശ്വാസം അത്യാവശ്യമാകുന്നു. മറിയാമിൻെറ മദ്ധ്യസ്ഥതാർപ്പണമനസ്സു മാതൃകാപരമത്രെ. യാചനകൾ സാധിച്ചുകിട്ടുന്നതിനുള്ള പ്രധാന മാർഗ്ഗവും അവൾ അവിടെവച്ചു് ഉപദേശിച്ചുവല്ലൊ. അവൻ നിങ്ങളോടു് എന്തു പറയുന്നുവോ അതു നിങ്ങൾ ചെയ്‌വിൻ. കർത്താവിനോടു പ്രാർത്ഥിച്ചാൽ മാത്രം പോരാ, അവിടുത്തെ കല്പനകൾ അനുസരിക്കുകയും ചെയ്യണം.

വിശുദ്ധ മാതാവിൽ ശോഭിച്ചിരുന്ന അനുസരണം, കരുണ, മദ്ധ്യസ്ഥപ്രാർത്ഥനാ സന്നദ്ധത എന്നീ പുണ്യങ്ങൾ തമ്മിൽ ഉണ്ടോ എന്നു പ്രശാന്തമായി ചിന്തിക്കുക. ആ പുണ്യവതിയെ പ്രത്യേകമായി സ്മരിക്കുന്ന പതിനഞ്ചു നോമ്പുകാലത്തു പ്രസ്തുത പുണ്യവർദ്ധനവിനു് അവളുടെ മാതൃകയും മദ്ധ്യസ്ഥതയും കൂട്ടായ്മയും നമുക്കു സഹായമായി ഭവിക്കട്ടെ.

### പ്രാർത്ഥന.

ഞങ്ങളുടെ കർത്താവും ദൈവവും രക്ഷിതാവുമായ യേശുമ്ശിഹായുടെ മാതാവായി അനുഗ്രഹീതയും നിത്യകന്യകയുമായ വിശുദ്ധ മറിയാമേ, നീ ഭാഗ്യവതിയാകുന്നു. കണ്ടാലും ഇതുമുതൽ സകല വംശങ്ങളും എന്നിക്കു ഭാഗ്യം തരും എന്ന നിൻെറ പ്രവചനപ്രകാരം നിന്നോടു ഞങ്ങൾ ഇതാ പറയുന്നു. ഭൂസ്വർഗ്ഗങ്ങളിൽ ഒതുങ്ങാത്തവൻെറ മാതാവായിത്തീർന്നവളെ, നിനക്കു ഭാഗ്യം. അഗ്നിമയന്മാർ തൻെറ പ്രാഭവത്തിങ്കൽ പരിഭ്രമിക്കുന്നു എന്നാവനെ പ്രസവിച്ചവളെ, നിനക്കു ഭാഗ്യം. സർപ്പത്തിൻെറ തലയെ ചതച്ചവനെ പ്രസവിച്ചവളെ, നിനക്കു ഭാഗ്യം. സൃഷ്ടികളെ പുലർത്തുന്നവനെ പുലർത്തിയവളെ, നിനക്കു ഭാഗ്യം. നിന്നോടു ഞങ്ങൾ പ്രാർത്ഥിക്കുന്നു: നിൻെറ പുത്രനും നിൻെറ ദൈവവുമായ ഞങ്ങളുടെ മ്ശിഹാതമ്പുരാൻെറ കല്പനകളെ ആചരിക്കുന്നതിനും അവൻെറ ഇഷ്ടം നിവർത്തിക്കുന്നതിനും, സ്വർഗ്ഗീയ കുടിഞ്ഞിലുകളുടെ സഭയിൽ നിന്നെ ദർശിക്കുവാൻ ഞങ്ങൾ യോഗ്യരായിത്തീരുന്നതിനും വേണ്ട ദിവ്യസഹായങ്ങൾ അവൻ ഞങ്ങൾക്കു ദാനംചെയ്യുന്നതിനായി അവനോടു നീ അപേക്ഷിക്കണമെ. നിന്നോടും എല്ലാ പരിശുദ്ധന്മാരോടുംകൂടെ ഞങ്ങളും ഞങ്ങളുടെ വാങ്ങിപ്പോയവരും അക്ഷയമായ ആകാശമോക്ഷത്തിൽ വിശുദ്ധ ത്രിത്വത്തെ എന്നേക്കും സ്തുതിച്ചു മഹത്വപ്പെടുത്തുമാറാകണമെ — ആമീൻ.

രായി റോമ്മാസാമ്രാജ്യത്തിന്റെ വിദൂരപ്രദേശങ്ങളായ പൊന്തൂസ്, ആസ്യ, ക്രുറേനക്ക്, ക്രീററു്, കുപ്രോസ് മുതലായ ദേശങ്ങളിലേക്കു പോയി. അവരുടെ കൈകളിൽ വടിയോ, പൊക്കണമോ, മടിശ്ശീലയോ, ഉണ്ടായിരുന്നില്ല. ധരിച്ചിരുന്ന വസ്ത്രങ്ങളെ ഉണ്ടായിരുന്നുള്ളു. മാസശമ്പളമോ, മിഷ്യൻബോർഡുകളുടെ പിന്തുണയോ ഉണ്ടായിരുന്നില്ല. ഉയിർത്തെഴുന്നേററ ക്രിസ്തു മാത്രമായിരുന്നു അവരുടെ ഏകാവലംബം. ലോകത്തെയും അതിന്റെ മഹിമകളെയും അവർ ചവറുപോലെ എണ്ണി. എങ്കിലും അവരുടേതുപോലെയുള്ള സുശക്തമായ വേല ക്രിസ്തീയ ചരിത്രത്തിൽ ഒരിക്കലും ഒരിടത്തും ഉണ്ടായിട്ടില്ല. ലോകത്തെ പരിത്യജിച്ചവർ മറെറല്ലാവരേയുംകാൾ കൂടുതൽ ലോകത്തിനു നന്മചെയ്തു. ലോകത്തെ അവർ കീഴ്മേൽ മറിച്ചു. സ്വയപരിത്യാഗത്തിലും ദൈവസ്നേഹത്തിലും അധിഷ്ഠിതമായ അവരുടെ സേവനമഹിമയെ ഓർത്താണു പെന്തിക്കുസ്തിയുടെശേഷം ശ്ലീഹന്മാരുടെ സ്മരണയ്ക്കായി വിശുദ്ധസഭ ശ്ലീഹാനോമ്പ് ആചരിക്കുന്നതു്. ഈ നോമ്പ് പത്രോസ്, പൗലൂസ് ശ്ലീഹന്മാരുടെ ഓർമ്മദിവസമാണവസാനിക്കുന്നതു്. ഈ നോമ്പുകാലത്തു ശ്ലീഹന്മാരുടെ സുവിശേഷവേലയെ വിശ്വാസികൾ സ്മരിക്കയും ശ്ലീഹന്മാരെപ്പോലെ സുവിശേഷത്തിനുവേണ്ടി രക്തസാക്ഷികളായി മരിക്കുന്നതിനു സന്നദ്ധരാകയും ചെയ്യേണ്ടതാണു്. സുറിയാനിസഭ സുവിശേഷപരമായി ഉണരുന്നില്ലെങ്കിൽ ശ്ലീഹാനോമ്പാചരിച്ചതുകൊണ്ടതിന്റെ ഉദ്ദേശസാദ്ധ്യം നിർവ്വഹിക്കപ്പെടുന്നില്ല എന്നോർത്തിരിക്കണം.

## സംയോജനം.

തിരുവിതാംകൂർ, കൊച്ചി നാട്ടുരാജ്യങ്ങൾ സംയോജനത്തോടുകൂടെ നാമാവശേഷമായിരിക്കുന്നു. രാജവാഴ്ചയിൽനിന്നും വിമുക്തി പ്രാപിച്ചു് ഉത്തരവാദഭരണസോപാനത്തിന്റെ ആദ്യപടിയിലേക്കു കാൽവെക്കുന്നതു പത്തെൺപതുലക്ഷം വരുന്ന പ്രജാസഞ്ചയത്തിനു് ആനന്ദപ്രദമായ സംഗതിയാണു്. എങ്കിലും ഏററവും പൌരാണികകാലം മുതൽ ഇൻഡ്യയുടെ ഇതരഭാഗങ്ങൾ ഇരുട്ടിലും അന്ധകാരത്തിലും നിലകൊള്ളുമ്പോൾ, പ്രജാക്ഷേമൈകതല്പരരായി അനുവർത്തിച്ചുപോന്ന ഈ രണ്ടു രാജകുടുംബങ്ങളോടും ഇവിടത്തെ പ്രജകൾ കൃതജ്ഞത ഉള്ളവരായിരിക്കുന്നതാണു്.

ഈ രണ്ടു രാജ്യങ്ങളിലെയും രാജാക്കന്മാരോടു ക്രിസ്ത്യാനികൾക്കു വിശേഷിച്ചൊരു കടപ്പാടുണ്ടെന്നുള്ള വസ്തുത നാം വിസ്മരിച്ചുകളയരുതു്. മാർ തോമ്മാശ്ലീഹാ ഒന്നാംനൂററാണ്ടിൽ ഇവിടെ വന്നപ്പോൾ മികച്ച നമ്പൂതിരി കുടുംബങ്ങളാണു് ആദ്യം ക്രിസ്തുമതാവലംബികളായതു്. അതു് അന്നത്തെ പ്രഭുക്കന്മാരും വിജ്ഞന്മാരുമായ ഹൈന്ദവശ്രേഷ്ഠന്മാരുടെ സത്യനിഷ്ഠയുടെയും മതപ്രസക്തിയുടെയും മതസഹിഷ്ണുതയുടെയും മകുടോദാഹരണമാണു്. ഈ വിശാലമനസ്കത ഇവിടെ രാജ്യം വാണിരുന്ന രാജാക്കന്മാരിലും പ്രകടമായിരുന്നിട്ടുണ്ടു്. ക്രിസ്ത്യാനികളും രാജാക്കന്മാരോടു വിശ്വസ്തമായിട്ടും, സ്വരാജ്യസ്നേഹികളായിട്ടുമാണു പെരുമാറിയിട്ടുള്ളതു്. അതുകൊണ്ടത്രെ ഒരു രാജപ്രമുഖൻ ഒരിക്കൽ പറഞ്ഞതു്, ശ്രീ പരശുരാമൻ ഇന്നു കേരളക്കരയിൽ വരുകയാണെങ്കിൽ സുറിയാനി ക്രിസ്ത്യാനികളെക്കാൾ രാജഭക്തിയുള്ള ഒരു ജനവിഭാഗത്തെ കാണുകയില്ലായെന്നു്. രാജഭക്തി കർത്താവുതന്നെ ദൃഷ്ടാന്തമായി കാണിക്കയും ഉപദേശിക്കയും ചെയ്തുകൊടുത്തിട്ടുള്ള ഒരു വിശിഷ്ട ഗുണമാണു്. സത്യക്രിസ്ത്യാനികൾക്കു രാജഭക്തന്മാരായിരിക്കാനേ നിർവ്വാഹമുള്ളു. അതിനാൽ രാജവാഴ്ച അവസാനിക്കുന്ന ഈ അവസരത്തിൽ സുറിയാനിക്രിസ്ത്യാനികളുടെ ഈ രാജ്യത്തെ ദീർഘചരിത്രത്തിൽ അവരോടു് അതാതുകാലങ്ങളിൽ വാണിട്ടുള്ള രാജാക്കന്മാരും റാണിമാരും കാണിച്ചിട്ടുള്ള കരുണയ്ക്കു് അവർ എക്കാലവും കൃതജ്ഞത ഉള്ളവരായിരിക്കുന്നതാണു്.

## സഭാസമാധാനം ഉണ്ടാക്കുന്ന അമ്പരപ്പ്.

ക്രിസ്തുവിനെ സമാധാനത്തിന്റെ രാജാവെന്നാണു നാമകരണംചെയ്യാറുള്ളതു്. പിശാചുക്കൾതന്നെ ആയിരുന്നിട്ടും പന്നിക്കൂട്ടത്തി

# വി: തോമ്മാശ്ലീഹാ സ്ഥാപിച്ച പാലയൂർ പള്ളി.

(ദിവ്യശ്രീ ഏവ്രത്തു കിഴക്കതിൽ ദാനിയേൽ കത്തനാർ ഡി. ഡി., ചേപ്പാട്ട്)

(തുടർച്ച)

ബ്രാഹ്മണരുടെ മതപരിവർത്തനാനന്തരം പാലയൂരെ അമ്പലത്തിന്റെ പടിഞ്ഞാറുവശം ശ്ലീഹാ ഒരു കുരിശു സ്ഥാപിച്ച് അമ്പലം പള്ളിയായി രൂപാന്തരപ്പെടുത്തി. അവിടെയുണ്ടായിരുന്ന പതിനാറു ബ്രാഹ്മണപുരോഹിതന്മാരെ പട്ടക്കാരായി നിയമിക്കയും ചെയ്തു. മലങ്കരയിൽ ശ്ലീഹാ പട്ടംകൊടുത്തതു് കള്ളി, കാളിയങ്കാവു്, ശങ്കരപുരി, പാലമററം എന്നീ നാലു കുടുംബങ്ങളിലാണു്. ഇവയിൽ രണ്ടു കുടുംബങ്ങൾ കാളിയങ്കാവും, പാലമററവും പാലയൂർതന്നെയാണെന്നുള്ളതിനു ലക്ഷ്യങ്ങളുണ്ടു്. ഇപ്പോഴത്തെ പള്ളിയുടെ അടുക്കലായി കാളിയംവീട്ട് എന്നും, പാലമററം എന്നും രണ്ടു വീടുകൾ ഉള്ളതു കാളിയങ്കാവും, പാലമററവും എന്ന രണ്ടു ബ്രാഹ്മണ ഇല്ലങ്ങളായിരുന്നു എന്നും വി: ശ്ലീഹാ പട്ടം കൊടുത്ത നാലു കുടുംബങ്ങളിൽ രണ്ടെണ്ണം ഇതായിരുന്നു എന്നും വിശ്വസിക്കപ്പെട്ടുപോരുന്നു. ശ്ലീഹാ കുറച്ചുകാലം പാലയൂരിൽ സുവിശേഷവേല ചെയ്തു താമസിച്ചു വളരെപ്പേരെ ക്രിസ്ത്യാനികളാക്കയും, രോഗികളെ സൗഖ്യമാക്കയും ചെയ്തു.

ഇപ്പോഴത്തെ പള്ളി ഇരിക്കുന്ന സ്ഥലവും

---

ലേക്കു പോകുന്നതിനുള്ള അവരുടെ അപേക്ഷയെ താൻ നിരാകരിച്ചില്ല. സ്വകാര്യസാദ്ധ്യത്തിനു് എല്ലാം ഒന്നാണെന്നു സാധാരണ ഭാവിക്കാറുണ്ടെങ്കിലും പരമമായി "ശീശ്മ" എന്നു മാത്രം സംബോധനംചെയ്യപ്പെടാറുള്ള മലങ്കര സുറിയാനിസഭയുടെ സമാധാനത്തിൽ റോമൻ കത്തോലിക്കസഭക്കാർ, വിശേഷിച്ച് അവിടത്തെ റീത്തുപ്രസ്ഥാനക്കാർ, ഇത്രവളരെ ഉത്കണ്ഠ പ്രദർശിപ്പിക്കുന്നതിന്റെ അർത്ഥം മനസ്സിലാക്കാൻ പ്രയാസമാണു്. യഥാർത്ഥത്തിൽ ക്രിസ്തുവിന്റെ ആത്മാവു് അവരുടെയിടയിൽ പ്രവർത്തിക്കുന്നുണ്ടെങ്കിൽ "ചെവിത്താനപോലും അവനർഹിക്കുന്നതു കൊടുക്ക" എന്നുള്ള പ്രമാണമനുസരിച്ചെങ്കിലും ഈ സമാധാനത്തെ സംബന്ധിച്ചു സന്തോഷിക്കാനല്ലാതെ വക കാണുന്നില്ല. ക്രിസ്തുസഭയെന്നു പേരു പറയുമെങ്കിലും ക്രിസ്തുവിന്റെ മനസ്സും ആത്മാവും കാണണമെങ്കിൽ ദൂരെ തേടേണ്ടതായിട്ടാണിരിക്കുന്നതു്. അക്കാരണംകൊണ്ടുതന്നെയാണു സംഘടനയും വലിപ്പവുമൊക്കെ ഉണ്ടെങ്കിലും അനേകർ റോമ്മാസഭയെ അവലംബിക്കുന്നതിനു വൈമുഖ്യം പ്രദർശിപ്പിക്കുന്നതു്.

ഇത്രയും പറയുന്നതിനിടയാക്കിയതു് എറണാകുളത്തുനിന്നും പുറപ്പെടുന്ന സത്യദീപത്തിന്റെ 1124 ഇടവം 26-ാം തീയതിയിലെ ലക്കത്തിൽ "യാക്കോബായസഭയിലെ സമാധാനപരിശ്രമങ്ങൾ" എന്ന തലക്കെട്ടിൽ പഴയ ഒരു യാക്കോബായക്കാരനായ ഫാദർ തോമ്മസ് ഇഞ്ചക്കലോടി എഴുതിയിട്ടുള്ള ലേഖനമാണു്. കോട്ടയത്തു കൂടിയ സമാധാനമീററിങ്ങിൽ മി. സി. പി. മാത്തൻ മുതലായവർ ചെയ്ത പ്രസംഗങ്ങളും ശ്രീമാൻ കെ. സി. മാമ്മൻമാപ്പിള അയച്ച ആശംസകളും ലേഖനകർത്താവിനു തീരെ ആസ്വാദ്യകരമായിരിക്കുന്നില്ല ചില വസ്തുതകൾ അദ്ദേഹവും മിത്രങ്ങളും ധരിക്കുന്നതു നന്നാണു്. കഷ്ടതകളും ഞെരുക്കങ്ങളും ദൈവത്തെ കൂടുതൽ അറിയുന്നതിനുള്ള മാർഗ്ഗമായി മാത്രം സുറിയാനിക്കാർ പരിഗണിക്കുന്നുവെന്നും അതുകൊണ്ടു മാത്രം വലിയ സഭകളോടു് ഒട്ടണമെന്നാർക്കും താല്പര്യമില്ലെന്നും ഒട്ടിയാലും യഥാർത്ഥ ദൈവഭക്തിയും സമാധാനവും കൈവരുന്നില്ലെന്നു് ഒട്ടിയവരുടെ ചരിത്രം അവരെ ദൃഢമായി പഠിപ്പിക്കുന്നുവെന്നുമുള്ള വസ്തുതകളത്രെ.

---

പരിസരങ്ങളും പരിശോധിച്ചാൽ അവയുടെ പുരാതിനത്വം മനസ്സിലാക്കാവുന്നതാണ്. പള്ളിയുടെ പരിസരങ്ങളിൽ വിഗ്രഹങ്ങളുടെ പല ഭാഗങ്ങളും അവിടവിടെയായി ഉണ്ടായിരുന്നതു പലരും എടുത്തുകൊണ്ടുപോയിട്ടുണ്ട് എങ്കിലും ഇപ്പോഴും ചുററുപാടും കുറെയൊക്കെ കാണുന്നുമുണ്ട്. അമ്പലത്തിൻെറ വകയായിരുന്ന രണ്ടു കുളങ്ങൾ ഒന്നു പള്ളിയുടെ കിഴക്കും മറെറാന്നു പടിഞ്ഞാറും ഇപ്പോഴും സ്ഥിതിചെയ്യുന്നു. ഇതിലൊന്നിലാണു ശ്ലീഹാ അത്ഭുതം പ്രവൎത്തിച്ചതു്. പള്ളിപ്പുരയിടത്തിലും ടിപ്പുവിൻെറ ആക്രമണശേഷം കോഴിക്കോട്ടു സാമൂതിരിയുടെ കൈവശം വന്നിരിക്കുന്ന തലിപ്പറമ്പ് എന്ന കിഴക്കെ പുരയിടത്തിലും പല കെട്ടിടങ്ങളുടെയും അടിസ്ഥാനങ്ങൾ കാണുന്നുണ്ടു്.

വി: ശ്ലീഹായുടെ കാലത്തു പള്ളിയായി രൂപാന്തരപ്പെടുത്തപ്പെട്ട പാലയൂർ അമ്പലം കല്ലുകൊണ്ട് അടിസ്ഥാനമിട്ടതും ചന്ദനവും തേക്കും തടികളാൽ ഭിത്തിയും മേൽപ്പുരയും പണിയപ്പെട്ടതുമായിരുന്നു. ഈ പുരാതിന കെട്ടിടം അനേക നൂററാണ്ടുകൾ ചില്ലറ അററകുററപ്പണികളോടുകൂടി സംരക്ഷിക്കപ്പെട്ടുപോന്നു. പോൎട്ടുഗീസുകാരുടെ കാലത്തു് ഒരു യൂറോപ്യൻ മിഷ്യനറി ഈ പഴയ പള്ളി കളഞ്ഞു പുതിയതു പണിവാൻ ശ്രമിച്ചപ്പോൾ പഴയതു കളയുന്നതിനു ജനങ്ങൾ വിസമ്മതിക്കയാൽ പഴയതിനു ചുററും മറെറാരു വലിയ പള്ളി ഉണ്ടാക്കി. എന്നാൽ കാലക്രമേണ അകത്തെ പഴയ പള്ളി നശിച്ചുപോകാൻ ഇടയായി.

പാലയൂർ നംപൂതിരികൾ ക്രിസ്ത്യാനികളാകയും ചുരുക്കം ചില നംപൂതിരിമാർ സ്ഥലത്തെ ശപിച്ചുപോകയും ചെയ്തശേഷവും പാലയൂർ കൊടുങ്ങല്ലൂരിനോടു സമമായൊ അല്ലെങ്കിൽ രണ്ടാമതായൊ ഒരു സ്ഥലമായിത്തന്നെ പരിലസിച്ചു ഏ.ഡി. 1504-ൽ നെസ്തോർ ബിഷപ്പന്മാർ നെസ്തോർ പാത്രിയൎക്കീസിനു് എഴുതിയതും വത്തിക്കാൻ ലൈബ്രറിയിൽ സൂക്ഷിച്ചിരിക്കുന്നതുമായ റിക്കാർട്ടിൽ പാലയൂർ മലബാറിലെ കീൎത്തികേട്ട ഒരു പട്ടണമായി പറഞ്ഞിരിക്കുന്നു. അതിൽ ഇപ്രകാരമാണു പറയുന്നതു്:—"മലബാറിലെ ഇരുപതു പട്ടണങ്ങളിൽ മൂന്നു പ്രധാന പട്ടണങ്ങൾ കൊടുങ്ങല്ലൂരും, പാലയൂരും, കൊല്ലവുമാണ്". ഏ.ഡി. 1580 മാർച്ച് 15-ാംതീയതിയിലെ ഗ്രിഗറി 13-ാമൻ പാപ്പായുടെ ഒരു കല്പനയിൽനിന്നും പാലയൂർ അക്കാലത്തു് ഒരു ബിഷപ്പിൻെറ ആസ്ഥാനമായിരുന്നു എന്നും കാണാവുന്നതാണു്. 1599-ലെ ഉദയമ്പേരൂർ സൂന്നഹദോസിൽ സംബന്ധിച്ച പ്രധാന പള്ളികളുടെ ലിസ്റ്റിലും പാലയൂർ ഉൾപ്പെടുന്നു. 18-ാം നൂററാണ്ടിൻെറ അവസാനം കോഴിക്കോട്ടു സാമൂതിരിയുടെ സഹായത്തോടുകൂടി ഉണ്ടായ മഹമ്മദീയാക്രമണത്താൽ പാലയൂരിൻെറ അഭിവൃദ്ധി ക്ഷയിച്ചു. 1780 മുതൽ 1792 വരെയുള്ള ഹൈദരാലിയുടെയും മകൻ ടിപ്പുവിൻെറയും ആക്രമണംമൂലമായി പാലയൂർപള്ളിയും സ്ഥലവും നശിച്ചു.

ടിപ്പു ക്രിസ്ത്യാനികളെ ഉപദ്രവിക്കയും മഹമ്മദുമതത്തിൽ വളരെപ്പേരെ ചേൎക്കയും ചെയ്തു. പള്ളി തീവെച്ചു നശിപ്പിച്ചു. ഭയപരവശരായ ക്രിസ്ത്യാനികൾ നാലുവഴിക്കും ഓടി. പലരും വാളിന്നിരയായി. സ്ഥലമെല്ലാം മഹമ്മദീയർ കൈവശപ്പെടുത്തി. സമാധാനശേഷം ഓടിപ്പോയ ക്രിസ്ത്യാനികൾ തിരികെ വന്നപ്പോൾ അവരവരുടെ സ്ഥലങ്ങൾ അവരവൎക്കു കൊടുപ്പാൻ ബ്രി.ഗവമ്മെൻറു വേണ്ട ഓർഡർ പുറപ്പെടുവിച്ചു. അതനുസരിച്ചു പള്ളി സ്ഥലങ്ങളും മററു് ഏതാനും ഭാഗങ്ങളുമെല്ലാം ക്രിസ്ത്യാനികൾക്കു കൈവശമായി. ഓടിപ്പോയ പലരും ദൂരെ സ്ഥലങ്ങളിൽ താമസമുറപ്പിച്ചവരും പുതിയതായി പാലയൂരിൽ വന്നവരും ഒട്ടും കുറവല്ല. ടിപ്പുവിൻെറ ആക്രമണത്തിൽ നഷ്ടപ്പെട്ടതും പിന്നീടു കിട്ടിയതും ഇപ്പോൾ പള്ളിയിൽ സൂക്ഷിച്ചിരിക്കുന്നതുമായ ചെമ്പുപട്ടയപ്രകാരം പള്ളിക്കു് അനവധി വസ്തുക്കൾ ഉണ്ടായിരുന്നു എന്നും പലതുംഅന്യാധീനപ്പെട്ടു എന്നും കാണാവുന്നതാണ്.

ഇരുപതുമൈലിനുള്ളിൽ പാലയൂർ ഏകക്രിസ്ത്യൻ സങ്കേതമായിരുന്നു. ആൎത്താററ്, കുന്നംകുളം, പഴഞ്ഞി, അഞ്ഞൂർ (തൊഴിയൂർ) ചാലിശ്ശേരി മുതലായ യാക്കോബായപള്ളികൾ പാലയൂരിൽനിന്നും പിരിഞ്ഞതാണു്. തലപ്പള്ളിയോടുള്ള ബഹുമാനാൎത്ഥം ചുററുപാടുമുള്ള

# മലങ്കരസഭാവിശ്വാസം

അഥവാ

## ഞാനും മി. കെ. എൻ. ദാനിയേലും തമ്മിൽ നടത്തിയ എഴുത്തുകുത്തുകൾ—ഉപക്രമം.

(ചിത്രമെഴുത്തു് കെ. എം. വർഗ്ഗീസ്)

## IV

## ഡാക്ടർ ബുക്കാനാനും സി. എം. എസ്സ്. മിഷ്യണറിമാരും.

അബ്രഹാം മല്പാൻെറ നവീകരണത്തിൻെറ കഥയില്ലായ്കയും ഉത്തമവിശ്വാസമില്ലായ്കയും വിസ്താരമായി വിശദപ്പെടുത്തുന്നതിലേക്കുവേണ്ടിയാണു കർണ്ണൽ മൺറോയുടെയും ബുക്കാനാൻെറയും കഥകൾ ദീർഘമായി വ്യവഹരിക്കുന്നതു്. ഡാക്ടർ ബുക്കാനാനെ ഞാനല്ലാതെ മറെറാരു ചരിത്രകാരനും ഇതേവരെയ്ക്കു വിമർശിച്ചിട്ടില്ല.

K. M. V.

കർണ്ണൽ മൺറോ പുത്തൻകൂർ സുറിയാനി സമുദായത്തിൻെറ സാംസ്കാരികാഭ്യുന്നതിക്കായി നിർല്ലോഭം പ്രവർത്തിച്ച ഒരു പ്രബലസുഹൃത്താണെന്നുള്ള വസ്തുത അവർ എക്കാലവും കൃതജ്ഞതാപൂർവ്വം സ്മരിപ്പാൻ ബാദ്ധ്യസ്ഥരാണെങ്കിൽ അദ്ദേഹം സുറിയാനിസഭയുടെ മഹനീയവ്യക്തിത്വം നിശ്ശേഷം നശിക്കുമാറു് ആ പൂർവികസഭയുടെ വിശ്വാസാചാരങ്ങൾ താറുമാറാക്കി അതിനെ ചർച്ച്മിഷ്യൻ സമൂഹത്തിനു് എന്നേക്കുമായി കൈയടക്കി കൊടുപ്പാൻ അതിവിസ്തൃതമായ നിലയിൽ ആ സൂത്രണം തയ്യാറാക്കി ആഴത്തിൽ ആനക്കുഴി കുഴിച്ച ഗൂഢാപഹാരകനുമായിരുന്നുവെന്നുള്ള വസ്തുത മറെറാക്കുവേണ്ടിത്തന്നെയും മറച്ചുവയ്പാനും നമുക്കു കഴിയുന്നതല്ല. ഈ നിലയിൽ അദ്ദേഹം സുറിയാനിസമുദായത്തിനു ചെയ്തിട്ടുള്ള ലൗകികനന്മകൾ ആനക്കുഴിക്കു മീതെ പലകപ്പുറത്തു പുൽവിരിപ്പിന്മീതെ വിതറിയ ആഹാരപദാർത്ഥങ്ങൾ മാത്രമായിരുന്നുവെന്നുള്ളതിൽ നമുക്കു സഹതപിക്കയെ നിർവ്വാഹമുള്ളൂ. തിരുവിതാംകൂർ കൊച്ചി സംസ്ഥാനങ്ങൾ ഇംഗ്ലീഷുകാർക്കു തികച്ചും കീഴമർന്നതോടെ സുറിയാനിസഭയെ കൈയടക്കുന്നതിനുള്ള ഉപജാപവൃത്തിയും ഇംഗ്ലണ്ടിൽ ആരംഭിച്ചിരുന്നു. കർണ്ണൽ മെക്കാളി, മൺറോ എന്നിവർ ഈ ഉപജാപകസംഘത്തിൻെറ ബലിഷ്ഠഹസ്തങ്ങളായിത്തന്നെ വർത്തിച്ചു. ഇൻഡ്യാസാമ്രാജ്യം ബ്രിട്ടീഷ് കൊടിക്കീഴിൽ എക്കാലവും അമർന്നിരിക്കുമെന്നുള്ള അടിയുറച്ച വിശ്വാസത്തോടുകൂടി, സുറിയാനിസഭയെ കൈയടക്കിപ്പിടിക്കുന്നതിനുള്ള ചർച്ച്മിഷ്യൻ മിഷ്യണറിമാരുടെയും മേല്പറഞ്ഞ റസിഡണ്ടന്മാരുടെയും കൂടകർമ്മങ്ങളെ വെള്ളയടിക്കുന്നതിനും അവയെ നീതീകരിക്കുന്നതിനുംവേണ്ടി ഈ ശതാബ്ദമദ്ധ്യത്തിൽ ഒരു ഇംഗ്ലീഷുചരിത്രഗ്രന്ഥം നിർമ്മിച്ച മി. പി. ചെ

---

പള്ളിക്കാരെല്ലാംപാലയൂർപള്ളിപ്പെരുനാളിൽ സംബന്ധിച്ചു നേർച്ചയിടുന്ന പതിവു് ഇപ്പോഴും ഉണ്ടു്. ഇപ്പോഴത്തെ പള്ളിയും അതിനോടനുബന്ധിച്ച മററു കെട്ടിടങ്ങളും ടിപ്പുവിൻെറ ആക്രമണാനന്തരം 1792-93-ൽ ബ്രിട്ടീഷുഭരണാവിർഭാവത്തോടുകൂടി ഇടവകക്കാർ ഉണ്ടാക്കിയിട്ടുള്ളതാണു്. ടിപ്പുവിൻെറ ആക്രമണാനന്തരം പള്ളിക്കടുത്തുള്ള പലസ്ഥലങ്ങളും അന്യാധീനപ്പെട്ടുപോയതുകൊണ്ടു ക്രിസ്ത്യാനികൾ അല്പം ദൂരെയായി ചിതറിപ്പാർക്കുന്നു. ബ്രിട്ടീഷ്ഭരണം തുടങ്ങിയതുമുതൽ പള്ളിക്കു വളരെ അഭിവൃദ്ധിയുണ്ടായിട്ടുണ്ടു്.

റിയാൻജഡ്ജി "ഏട്ടിലെ അപ്പടി" എന്ന മാതിരിയിൽ മിഷ്യനറിമാരും റസിഡണ്ടന്മാരും നയതന്ത്രപരമായി എഴുതിവെച്ചിട്ടുള്ള ഭംഗിയേറിയ റിപ്പോർട്ടുകളും എഴുത്തുകളും എത്രയധികം ഉദ്ധരിച്ചിട്ടും ഈ ആനക്കുഴി കണ്ടുപിടിക്കുവാൻ അദ്ദേഹത്തിനു കഴിഞ്ഞില്ലെന്നുള്ളതു് അദ്ദേഹത്തിന്റെ നീതിന്യായാധിപജീവിതത്തിന്റെ സൽക്കീർത്തിക്കു ലേശവും അനുയോജ്യമായിരിക്കുന്നില്ലെന്നു സവ്യസനം പറയേണ്ടിയിരിക്കുന്നു.

സി. എം. എസ്സ്. സമൂഹവും സുറിയാനി സഭയുമായി ഒരു യോജിപ്പുണ്ടാവണമെന്നു 1806-ൽ ഡാക്ടർ ബുക്കാനാൻ അന്നത്തെ സുറിയാനിസഭയുടെ മേലദ്ധ്യക്ഷനായ ആറാം മത്തോമ്മായോടു് അവസാനം ആവശ്യപ്പെട്ടപ്പോൾ അതു് ഇൻഡ്യയിൽ വർദ്ധിച്ചുവരുന്നതായ റോമ്മാസഭയുടെ ശക്തിക്കു് എതിരായി ഇന്ത്യയിലെ സുറിയാനിസഭയ്ക്കും ഇംഗ്ലീഷുകാരുടെ വരവോടുകൂടി ഇന്ത്യയിൽ വേരുപിടിക്കുവാൻ അട്ടക്കാൽ നീട്ടിട്ടുള്ള ആംഗ്ലേയസഭയ്ക്കും അതതിന്റെ സ്വതന്ത്രമായ ജീവിതഗതിക്കും വ്യക്തിത്വസംരക്ഷണത്തിനും വളർച്ചയ്ക്കും സഹായകമായ ശക്തിസംഭരണത്തിനു് ഉതകുമാറുള്ള ഒരു പരസ്പരാവലംബനമെന്നു മാത്രമെ മെത്രാപ്പോലീത്താ സ്വാഭാവികഗതിയിൽ അർത്ഥം ധരിച്ചുള്ളു. ഇപ്രകാരമുള്ള ഒരു പരസ്പരാവലംബനത്തിനു് ഇംഗ്ലീഷ് സഭ ആഗ്രഹിക്കുന്നതു് "റോമ്മാസഭയുടെ ശക്തിയെ എതിർക്കുന്നതിലേക്കു് ഇൻഡ്യയിലെ സി. എം. എസ്സ്. സഭയ്ക്കു തനിച്ചു നിൽക്കുന്നതിനുള്ള അശക്തതമൂലമാണെന്നു് ഡാക്ടർ ബുക്കാനാൻ സ്പഷ്ടമായി പ്രസ്താവിച്ചപ്പോൾ ഈ വിഷയത്തിലുള്ള സുറിയാനിസഭയുടെ ഏകാന്തനിലയുടെ അപകടത്തെക്കുറിച്ചും മെത്രാപ്പോലീത്താ അന്തർദർശനം ചെയ്കയുണ്ടായി. അതിനാൽ സുറിയാനിസഭയുടെ വ്യക്തിത്വസംരക്ഷണത്തിനും വൈദികസാഹിത്യസംരക്ഷണത്തിനും ഒരുപരസ്പരാലംബം അത്യുത്തമമായ ഒന്നായിരിക്കുമെന്നു മാത്രമല്ല രാഷ്ട്രീയമായും നാഗരികമായും വളരെയധികം അധോഗതിയിലിരിക്കുന്ന സുറിയാനിസമുദായത്തിന്റെ ഉൽക്കർഷത്തിനു് അതു പലതരത്തിൽ പ്രയോജനപ്രദമായ ഒന്നായി പരിണമിക്കുമെന്നും മെത്രാപ്പോലീത്താ ബോധിച്ചു. 1806 നവമ്പർ 8-ാംതീയതി ഡാക്ടർ ബുക്കാനാൻ ചെങ്ങന്നൂർ പള്ളി സന്ദർശിച്ച അവസരത്തിൽ അദ്ദേഹത്തെ കാണ്മാനായി പള്ളിയിൽ എത്തിച്ചേർന്ന ജനസമൂഹവുമായിട്ടും അതിൽ പിന്നീടു സുറിയാനിസഭാദ്ധ്യക്ഷനായ ആറാംമത്തോമ്മായുമായിട്ടും നടത്തിയ സംഭാഷണത്തിൽനിന്നു് ഈ വസ്തുത വെളിപ്പെടുന്നതാണു്. അവ താഴെ ഉദ്ധരിക്കുന്നു:—

"എന്റെ ചുററുമുള്ള എല്ലാ മുഖങ്ങളിലും ക്രിസ്ത്യാനിത്വത്തിന്റെ പ്രസന്നതയെ കാണ്മാൻ കഴിയും എന്നു് എനിക്കു തോന്നി. എന്നിരുന്നാലും ദാരിദ്ര്യത്തിന്റെയും രാജ്യഭരണത്തിൽ പ്രവേശം ഇല്ലാത്തതിനാലുള്ള അധോഗതിയുടെയും ലക്ഷണങ്ങൾ ചുററും ഞാൻ കണ്ടു. പള്ളികളിലും ജനങ്ങളിലും മുമ്പുണ്ടായിരുന്ന ഉൽക്കർഷത്തിന്റെ ചിഹ്നങ്ങൾ കാണാമായിരുന്നു. "നിങ്ങൾ ഉൽക്കർഷമേറിയ ഒരു കാലം അനുഭവിച്ച ജാതിയാകുന്നു" എന്നു് എനിക്കു തോന്നുന്നു എന്നു ഞാൻ ആ വയോധികനായ പുരോഹിതനോടു പറഞ്ഞു. അതെ, അങ്ങനെതന്നെ. ഞങ്ങളുടെ പൂർവ്വന്മാരെ അപേക്ഷിച്ചു ഞങ്ങൾ ഇപ്പോൾ വളരെ അധോഗതിയിലാകുന്നു എന്നു് അദ്ദേഹം മറുപടിപറഞ്ഞു. ഇപ്പോഴത്തെ അധോഗതിക്കു രണ്ടു കാരണങ്ങളുണ്ടു് എന്നു് അഭിപ്രായപ്പെട്ടിട്ടു് അദ്ദേഹം ഇപ്രകാരം പറഞ്ഞു—"മററു മതക്കാരെ അവരുടെ മതത്തിലേക്കു ബലാൽക്കാരേണ ചേർക്കുന്ന ഒരു പുതിയ തന്ത്രവുംകൊണ്ടു ക്രിസ്തുവിന്റെ നാമത്തെ ധരിച്ച ഒരു ശത്രു (റോമ്മാസഭ K. M. V.) ഏകദേശം മുന്നൂറുവർഷം മുമ്പു പാശ്ചാത്യരാജ്യങ്ങളിൽനിന്നു് ഈനാട്ടിൽ വന്നുചേർന്നു. അതുനിമിത്തം നാട്ടുരാജാക്കന്മാരിൽ അഭയംപ്രാപിപ്പാൻ ഞങ്ങൾ നിർബന്ധിതരായി. അന്നുമുതൽ നാട്ടുരാജാക്കന്മാർ ഞങ്ങളെ ഒരുവക അധഃപതനത്തിൽത്തന്നെ ഇട്ടിരിക്കുന്നു. ഞങ്ങൾക്കു പൂർവ്വകാലംമുതൽക്കുള്ള പദവികളെ അവർ ആദരിക്കുന്നുണ്ടു്............ എന്നാൽ അവർ ഞങ്ങളുടെ വസ്തുവകകളിന്മേൽ ക്രമേണ പ്രവേശിച്ചതുനിമിത്തംഇപ്പോൾ നിങ്ങൾ കാണുന്ന ഈ അധഃപതനത്തിൽ

ഞങ്ങൾ എത്തിയിരിക്കുന്നു. ഞങ്ങളുടെ സഭയുടെ മഹിമ കഴിഞ്ഞുപോയിരിക്കുന്നു. എന്നാൽ നിങ്ങളുടെ ജാതി അതിനെ പുനർജ്ജീവിപ്പിക്കുമെന്നു ഞാൻ ആശിക്കുന്നു." "വേദപുസ്തകത്തെ ആദരിച്ചു സൂക്ഷിച്ചുപോരുന്ന ഒരു ജാതിയുടെയും മഹിമ ഒരിക്കലും നശിക്കയില്ല" എന്നു ഞാൻ മറുപടി പറഞ്ഞു. അപ്പോൾ അദ്ദേഹം ഇപ്രകാരം പറഞ്ഞു—ഞങ്ങൾ വേദപുസ്തകത്തെ സൂക്ഷിച്ചുവരുന്നു. ഞങ്ങളുടെ മനസ്സാക്ഷിയുടെ സ്വാതന്ത്ര്യത്തെ ഹിന്ദുരാജാക്കന്മാർ ഒരിക്കലും നിരോധിച്ചിട്ടില്ല. പൂർവ്വകാലങ്ങളിൽ രാജാധികാരത്തിൽ ഞങ്ങൾ അവൎക്കു തുല്യന്മാരായിരുന്നു. ഞങ്ങളുടെ മതത്തെ അവർ ബഹുമാനിക്കുന്നു. തുടരെത്തുടരെ അന്യമതസ്ഥർ ഞങ്ങളുടെ മതത്തിൽ ചേരുകയുംപതിവാണ്. എന്നാൽ ഈ ക്രൈസ്തവധൎമ്മത്തിൽ ഞങ്ങൾ പണ്ടത്തെപ്പോലെ ശുഷ്കാന്തിയുള്ളവരായിരിക്കുന്നില്ല. കൂടാതെയും ഇപ്പോഴത്തെ ഞങ്ങളുടെ അധോഗതിയിൽ ക്രിസ്ത്യാനികൾ ആകുന്നതു് അവൎക്കു അത്ര ബഹുമാനകരമായിരിക്കുന്നതില്ല. പിന്നെയും അദ്ദേഹം ഇപ്രകാരം പറഞ്ഞു—"വേദപുസ്തകപഠനവും ഇപ്പോൾ ഞങ്ങളുടെ ഇടയിൽ കുറഞ്ഞിരിക്കയാണ്. വേദപുസ്തകങ്ങളുടെ പ്രതികൾ ഞങ്ങളുടെ ഇടയിൽ വളരെ കുറച്ചേ ഉള്ളൂ. ഉള്ള സംഖ്യതന്നെയും വർദ്ധിക്കുന്നതിനു പകരം കുറയുകയാണു ചെയ്യുന്നതു്. ആദായം ഇല്ലാതെയും ഭക്തി കുറവായും ഇരിക്കുന്നൊടത്തു വേദപുസ്തകങ്ങളുടെ ഒരു മുഴുവൻ പ്രതി പകൎത്തി എഴുതുക എന്നുള്ളതു് ഒരു വക ഭഗീരഥപ്രയത്നം തന്നെയാണ്." അപ്പോൾ സുറിയാനി പുതിയനിയമത്തിന്റെ ഒരു അച്ചടിച്ച പ്രതി ഞാൻ അവരെ കാണിച്ചു. അപ്രകാരം അച്ചടിച്ച ഒരു പ്രതി മുമ്പു കണ്ടിട്ടുള്ളവർ അവരിൽ ആരുംതന്നെ ഉണ്ടായിരുന്നില്ല. അവർ അതു കണ്ടു വളരെ ആശ്ചൎയ്യപ്പെട്ടു. ഓരോ പുരോഹിതനും ആ പുസ്തകം തന്റെ കൈയിൽ കിട്ടിയപ്പോൾ ഓരോ ഭാഗം വായിക്കുകയും അതിനെ തടസ്സം കൂടാതെ വേഗത്തിൽ വായിക്കയും ചെയ്തു. അതിനെ കേൾക്കാനായി സ്ത്രീകൾ ചുററും വന്നു നിന്നു. യൂറോപ്പിൽനിന്നും ആ പുസ്തകത്തിന്റെ ഏതാനും പ്രതികൾ അയയ്ക്കുമോ എന്നു ഞാൻ ആ വൃദ്ധനായ പുരോഹിതനോടു ചോദിച്ചു. "അതിന്റെ തൂക്കത്തിനു സമം വെള്ളിയായിരിക്കുമല്ലോ അതിന്റെ വില" എന്നു് അദ്ദേഹം അപ്പോൾ മറുപടിപറഞ്ഞു. പുതിയനിയമത്തെപ്പോലെ പഴയനിയമവും അച്ചടിച്ചിട്ടുണ്ടോ എന്നു് അദ്ദേഹം എന്നോടു ചോദിച്ചു. "ഉവ്വ്". എന്നാൽ എന്റെ കൈവശം അതിന്റെ ഒരു പ്രതിയില്ല എന്നു ഞാൻ ഉത്തരം പറഞ്ഞു. സുറിയാനി വേദപുസ്തകം മുഴുവൻഅടങ്ങിയ ഏതാനും പ്രതികൾ കിട്ടാൻ അവർ അത്യന്തം താല്പൎയ്യമുള്ളവരായിരുന്നു. ഓരോ പള്ളിക്കും ഓരോ പ്രതി കിട്ടാൻ സാദ്ധ്യമാണോ എന്നു് അവർ ചോദിച്ചു. സഖറിയാ എന്നു പേരുള്ള പുരോഹിതൻ ഇപ്രകാരം പറഞ്ഞു. "ദീർഘദർശിമാരുടെ പുസ്തകങ്ങൾ ഞങ്ങളുടെ ഇടയിൽ വളരെ കുറച്ചേ ഉള്ളൂ എന്നു പറയേണ്ടിയിരിക്കുന്നു. വേദപുസ്തകം ഇല്ലാത്തതുകൊണ്ടു ഞങ്ങളുടെ സഭ വളരെ ക്ഷീണിച്ചിരിക്കുന്നു. ജനങ്ങളുടെ ഇടയിൽ അധികം നടപ്പുള്ളതു നാട്ടുഭാഷയാകുന്ന മലയാളമാകുന്നു. സുറിയാനി പണ്ഡിതന്മാരുടെയും സഭയുടെയും ഭാഷയായിട്ടു ഇപ്പോൾ ഇരിക്കുന്നുള്ളൂ. എന്നാൽ ഞങ്ങൾ സാധാരണയായി നാട്ടുഭാഷയിൽ വേദപുസ്തകത്തെ ജനങ്ങൾക്കു ഉപദേശിച്ചുകൊടുക്കുന്നു."

"പിന്നീടു വേദപുസ്തകതർജ്ജമ എന്ന വിഷയത്തിലേക്കു ഞാൻ പ്രവേശിച്ചു. അതിനെ സംബന്ധിച്ചു് അദ്ദേഹം ഇപ്രകാരം പറഞ്ഞു—വീഴ്ചകൾ കൂടാതെ ശരിയായ ഒരു തൎജ്ജിമ ചെയ്യുന്നതിനു വലിയ പ്രയാസമൊന്നുമില്ല. എന്തെന്നാൽ ആ ഭാഷയിലും വിദഗ്ദ്ധന്മാരായി ചെറുപ്പംമുതലെ അവയെ സംസാരിച്ചുപോരുന്ന പലരും സുറിയാനിവൈദികന്മാരുടെ കൂട്ടത്തിലുണ്ടു്"......എന്നു് അദ്ദേഹം എന്നോടു പറഞ്ഞു. തർജ്ജമചെയ്തു കിട്ടിയാൽ അതു് അച്ചടിപ്പിച്ചു ചുരുങ്ങിയ വിലയ്ക്കു് അവരുടെ അൻപത്തഞ്ചു പള്ളികൾക്കും ഓരോ പ്രതി കൊടുക്കുവാൻ എനിക്കു കഴിയും എന്നു ഞാൻ പിന്നീടു പറഞ്ഞു. അങ്ങനെ ചെയ്താൽ ഞങ്ങൾക്കു വളരെ സന്തോഷമായിരിക്കും എന്നു വൃദ്ധനായ ഏബ്രഹാം പറഞ്ഞു. അപ്പോൾ

അടുത്തുനിന്നവർ എല്ലാവരും സംതൃപ്തരായി അന്യോന്യം സംസാരിച്ചു. "എനിക്കു നിങ്ങളെ മനസ്സിലായതിൽനിന്നു് ആംഗ്ലിക്കൻസഭയ്ക്കു നിങ്ങൾക്കു തരുവാൻ കഴിവുള്ള പ്രധാന അനുഗ്രഹം വേദപുസ്തകമാണു് എന്നുള്ളതിനു സംശയമില്ല" എന്നു ഞാൻ പറഞ്ഞു. അങ്ങനെ തന്നെ എന്നു് അദ്ദേഹവും പറഞ്ഞു.

ഡാക്ടർ ബുക്കാനാനും മെത്രാപ്പോലീത്തായുമായി നടത്തിയ സംഭാഷണത്തിൽ നിന്നു് ഒരു ഭാഗം താഴെ ഉദ്ധരിക്കുന്നു—

വേദപുസ്തകം തർജ്ജമചെയ്തു് അച്ചടിപ്പിക്കണമെന്നുള്ള എന്റെ ആഗ്രഹം ഞാൻ മെത്രാപ്പോലീത്തായെ അറിയിച്ചു. അതിനു് അദ്ദേഹം ഇപ്രകാരം മറുപടി പറഞ്ഞു. "ഞാൻ ആ സംഗതി മുഴുവൻ ആലോചിച്ചുകഴിഞ്ഞിരിക്കുന്നു. ആ ജോലി എന്റെ മേൽനോട്ടത്തിൽ തന്നെ നടത്തണം എന്നും എന്റെ സഭയിലെ വിദ്വാന്മാരായ വൈദികന്മാരെ എന്റെ സഹായത്തിനായി ക്ഷണിച്ചുവരുത്തണമെന്നും നിശ്ചയിച്ചിരിക്കുന്നു. മൂഢതകൊണ്ടു നിറഞ്ഞിരിക്കുന്ന ഈ രാജ്യത്തെ പ്രകാശിപ്പിക്കുന്ന ഒരു ജോലിയാകുന്നു അതു്. ആ ജോലിയെ ദൈവം അനുഗ്രഹിക്കയുംചെയ്യും" ബഹുമാനാർഹനായ അദ്ദേഹത്തിന്റെ ഭക്തിപരിപൂർണ്ണമായ ഈ നിശ്ചയം കേട്ടപ്പോൾ ഞാൻ ഏററവും സന്തുഷ്ടനായി. "എല്ലാ പള്ളികളിലും പല വീടുകളിലും സുറിയാനിഭാഷയിലുള്ള കൈയെഴുത്തുഗ്രന്ഥങ്ങളുണ്ടു്. പല കാലങ്ങളിലും പല ഭാഷകളിലും എഴുതപ്പെട്ടിട്ടുള്ള വേദപുസ്തകങ്ങളുടെയും മററു പുസ്തകങ്ങളുടെയും പഴയതും വിലപിടിച്ചതുമായ ചില പ്രതികൾ എനിക്കു കിട്ടുന്നതിനും ഇടയായി. യൂറോപ്പിലെ മൂഢതയുടെയും അറിവില്ലായ്മയുടെയും കാലങ്ങളിൽ വേദപുസ്തകം മററു ജനങ്ങൾക്കു നൽകപ്പെടാതിരുന്നപ്പോൾ മലയാളരാജ്യത്തെ മലകളുടെ ഇടയിൽ അതു് അഭയംപ്രാപിക്കയും നൂറിൽപരം പള്ളികളിൽ വേദപുസ്തകം വായിക്കപ്പെടുകയും ചെയ്തിരുന്നുവെന്നുള്ള സംഗതി എത്രയോ അത്ഭുതാവഹമായിരിക്കുന്നു."

"ഞാൻ ഞായറാഴ്ച പള്ളിയിൽ ദിവ്യശുശ്രൂഷയിൽ സംബന്ധിച്ചു. അവരുടെ തക്സാ പഴയ കാലങ്ങളിൽ അന്ത്യോഖ്യാപാത്രിയർക്കീസിന്റെ പള്ളികളിൽ ഉപയോഗിച്ചുവന്ന തക്സായാണു്........യവനായ സഭയിലെ ആചാരങ്ങളോടു സാമ്യമുള്ള ആചാരങ്ങൾ അവരുടെ ഇടയിലുണ്ടു്. ക്ഷയോന്മുഖമായി വർത്തിക്കുന്ന മററു് എല്ലാ സഭകളിലും എന്നപോലെ ഇവിടെയും ദൈവാരാധനയിൽ അവശ്യത്തിലധികം കർമ്മാനുഷ്ഠാനങ്ങളുണ്ടു്. എന്നാൽ അവർക്കു വേദപുസ്തകവും തത്സംബന്ധമായ ഒരു തക്സായും ഉണ്ടു്. ഇവകൾക്കു് ഏതു സഭയേയും എത്ര താണ അവസ്ഥയിൽനിന്നും രക്ഷിപ്പാൻ കഴിയും. മതാഗ്നി മങ്ങി ഇരുന്നാലും അതിന്റെ ജീവനേയും പൊതയേയും എങ്കിലും ഇവകൾ സൂക്ഷിച്ചിരിക്കും. സുറിയാനിക്കാരുടെ ഇടയിൽ വേദപുസ്തകത്തിന്റെ ഏതാനും പ്രതികൾ മാത്രം ഉള്ളതുകൊണ്ടു്—എന്തെന്നാൽ ഓരോ പ്രതിയും തൂലികകൊണ്ടു് എഴുതി എടുക്കേണ്ടിയിരിക്കുന്നു—ദിവസതോറും ഉള്ള പ്രാർത്ഥനാക്രമം ഇല്ലാതിരിക്കയും വേദപുസ്തകത്തിൽ അതതുദിവസം ആവശ്യമുള്ള ഭാഗങ്ങൾ തക്സാകളിൽ ഇല്ലാതിരിക്കയും ചെയ്തിരുന്നുവെങ്കിൽ കാലാന്തരത്തിൽ ക്രിസ്ത്യാനിമതത്തിന്റെ യാതൊരു അവശിഷ്ടവും അവരുടെ ഇടയിൽ ഇല്ലാതെയാകുന്നതിനു വളരെ എളുപ്പമായിരുന്നു."

"ഇൻഡ്യയിൽ റോമ്മാസഭയ്ക്കുള്ള വലിയ ശക്തിയേയും ആ ശക്തിയെ എതിർക്കുന്നതിൽ നമ്മുടെ സഭ (ആംഗ്ലിയാസഭ) തനിച്ചുനിൽക്കുന്നതിലുള്ള ബലഹീനതയേയുംപററി ഞാൻ ഓർത്തുനോക്കിയപ്പോൾ സുറിയാനിസഭയുടെ സഹായവും സഹകരണവും അതിന്റെ പുരാതനത്വത്തിൽനിന്നും കിഴക്കിനാട്ടത്ത രാജ്യങ്ങളിൽ അതിനുള്ള അധികാരശക്തിയേയും ലഭിക്കുന്നതു് എത്രയോ വളരെ ആവശ്യമുള്ള ഒരു സംഗതിയായി എനിക്കു തോന്നി."

"ഞങ്ങൾ തമ്മിൽ (ഡാക്ടർ ബുക്കാനാനും മെത്രാപ്പോലീത്തായുടെ സെക്രട്ടറിമാരും തമ്മിൽ) ഉണ്ടായ സംഭാഷണത്തിന്റെ വിവരം

മെത്രാപ്പോലീത്തായെ അറിയിച്ചു. യോജിപ്പുകൊണ്ടുണ്ടാകാവുന്ന ഗുണങ്ങൾ എന്തെല്ലാമെന്നു പറവാൻ അദ്ദേഹം എന്നോട് ആവശ്യപ്പെട്ടു. അധികരിച്ചു നിൽക്കുന്നതും വർദ്ധിച്ചു വരുന്നതുമായ റോമ്മാസഭയുടെ ശക്തിക്ക് എതിരായി സത്യവിശ്വാസത്തെ അഭിവൃദ്ധിപ്പെടുത്തുന്നതിനു സുറിയാനിക്കാരെ സഹായിക്കുവാനായി ആംഗ്ലിക്കൻസഭയാൽ അഭിഷേകം ചെയ്യപ്പെട്ടിട്ടുള്ള മിഷ്യണറിമാർ ഇൻഡ്യയിലുള്ള സുറിയാനിപ്പള്ളികളിൽ പ്രസംഗിക്കുന്നതിനു അനുവദിക്കാം എന്നുള്ളതാകുന്നു ഒരു ഗുണം എന്നു ഞാൻ അഭിപ്രായപ്പെട്ടു. പിന്നീടു സുറിയാനി മെത്രാപ്പോലീത്തായാൽ അഭിഷേകം ചെയ്യപ്പെട്ടവർ ഇംഗ്ലീഷുകാർക്ക് ഇൻഡ്യയിലുള്ള പള്ളികളിൽ പ്രസംഗിക്കയും ചെയ്യാം. എന്തെന്നാൽ ഞങ്ങൾക്കു ഇൻഡ്യയിൽ ഒരു മഹാരാജ്യമുണ്ടെങ്കിലും സുവിശേഷം പ്രസംഗിക്കുന്നവർ കുറച്ചു മാത്രമെ ഉള്ളു." അതിനുശേഷം മെത്രാപ്പോലീത്താ ഇപ്രകാരം മറുപടി പറഞ്ഞു—"ഇപ്രകാരമുള്ള ഒരു യോജിപ്പിനുവേണ്ടി ഞാൻ വളരെ നഷ്ടങ്ങൾ സഹിക്കാം. എന്നാൽ എൻെറ സഭയുടെ നിർമ്മലതയേയും ശ്രേഷ്ഠതയേയും സംബന്ധിക്കുന്ന യാതൊരു കാര്യത്തിലും എന്തെങ്കിലും വിട്ടുവീഴ്ച ചെയ്‌വാൻ എന്നോട് ആവശ്യപ്പെടരുത്." "സുറിയാനിസഭയെ മലിനപ്പെടുത്തണമെന്നു ഞങ്ങൾക്കു ആഗ്രഹമില്ല എന്നും അതിനെ സൂക്ഷിച്ചു സംരക്ഷിക്കണമെന്നു മാത്രമെ ആഗ്രഹമുള്ളുവെന്നും ഞാൻ മറുപടി പറഞ്ഞു. അന്യജാതിക്കാരുടെ ഇടയിലുള്ള ക്രിസ്തുവിൻെറ സഭയാണതെന്ന് എല്ലാവരും സമ്മതിക്കേണ്ടിയിരിക്കുന്നു. അതിൻെറ നന്മയെ വർദ്ധിപ്പിക്കുന്നതിലും അതിൻെറ ശക്തിയെ പുനർജ്ജീവിപ്പിക്കുന്നതിലും ഇൻഡ്യാരാജ്യത്തിൻെറ ഭാവിനന്മയ്ക്കുള്ള ഒരു ആയുധമായി അതിനെ വിനിയോഗിക്കുന്നതിലും ആംഗ്ലിക്കൻസഭയ്ക്കു സന്തോഷമുണ്ടായിരിക്കും. "സുറിയാനിസഭയുടെ പുരാതനത്വവും നൈർമ്മല്യവും വ്യക്തമായി സമ്മതിക്കപ്പെട്ടിരിക്കണം എന്ന് അവർ ആഗ്രഹിച്ചു."

(ഡാക്ടർ ബുക്കാനാൻെറ ഏഷ്യയിലെ ക്രിസ്തുമതാന്വേഷണങ്ങൾ എന്ന ഗ്രന്ഥത്തിൽ നിന്നെടുത്തത്)

ഡാക്ടർ ബുക്കാനാൻ സുറിയാനിസഭയിലെ വൈദികശ്രേഷ്ഠന്മാരുമായിട്ടും, മലങ്കരസഭാദ്ധ്യക്ഷനായ ആറാംമാർത്തോമ്മാ മെത്രാപ്പോലീത്തായുടെ സെക്രട്ടറിമാരുമായിട്ടും, അവസാനം ആറാംമാർത്തോമ്മായുമായിട്ടുതന്നെയും നടത്തിയതായി മേൽ ചേർത്ത സംഭാഷണങ്ങളിൽ നിന്ന് ഇരുപാട്ടുകാരും അവരവരുടെ സഭകളെ സംബന്ധിച്ചിടത്തോളം താഴെച്ചേർക്കുന്ന ആശയങ്ങൾ ലക്ഷ്യംവെച്ചിരുന്നതായി തെളിയുന്നതാണ്.

## സുറിയാനിക്കാരുടെ മനോരഥങ്ങളും ലക്ഷ്യങ്ങളും.

1. ആംഗ്ലിക്കൻസഭയുമായുള്ള സൗഹാർദ്ദബന്ധംമൂലം സുറിയാനിജനതയുടെ സാമുദായികമായ അടിമത്തം നീങ്ങി അവർക്കു വിദ്യാസംസ്ക്കാരവും രാജ്യഭരണത്തിൽ പ്രവേശവും രാഷ്ട്രീയോൽക്കർഷവും സിദ്ധിക്കുന്നതായിരിക്കും.

2. റോമൻകത്തോലിക്കസഭയുടെ തുടരെയുള്ള പീഡകളിൽനിന്നും സഭാപരിവർത്തനപരമായ എതിർപ്രചരണതന്ത്രങ്ങളിൽനിന്നും സുറിയാനിസഭയ്ക്കു സ്ഥായിയായി സിദ്ധിക്കുന്ന മോചനം. *

3. വേദപുസ്തകം കൈയെഴുത്തായി പണ്ടുമുതൽക്കെ പകർത്തെഴുതിപ്പോന്നിരുന്ന ശ്രമകരവും അത്യന്തം വ്യയഹേതുകവുമായ രീതിക്കു ഒരു അറുതിവരുമാറു വിശുദ്ധ വേദം സുറിയാനിഭാഷയിലും മലയാളത്തിലും ആവശ്യാനുസാരം അച്ചടിച്ചു കിട്ടുക എന്നുള്ള പരമപ്രധാനമായ മഹാകാര്യത്തിൻെറ സാദ്ധ്യത.

## ഡാക്ടർ ബുക്കാനാൻെറ നിഗൂഢസ്വാർത്ഥലക്ഷ്യങ്ങൾ.

1. ദക്ഷിണേന്ത്യയെ സംബന്ധിച്ചിടത്തോളവും ഇംഗ്ലീഷുജാതിയുടെ സാമ്രാജ്യഭരണ

* മാർത്തുത്തരകനിൽനിന്നു മെത്രാപ്പോലീത്തായും സുറിയാനിസമുദായവും അനുഭവിച്ച ഘോരയാതനകൾ ഈ സന്ദർഭത്തിൽ മെത്രാപ്പോലീത്തായുടെ സ്മൃതിപഥത്തിലുദിച്ചിരിക്കണം.

# "സ്ലീബായുടെ ദാസന്മാർ"

## സിൽവർ ജൂബിലി

ഈ മിഷ്യനറിസമൂഹത്തിന്റെ 25-ാം വാർഷികോത്സവം കടമററത്തുവച്ച് അടുത്ത കന്നിയിലെ സ്ലീബാപ്പെരുന്നാളിൽ മോറാൻ മാർ ബസ്സേലിയോസ് കാതോലിക്കാബാവാ തിരുമനസ്സിലെ അദ്ധ്യക്ഷതയിലും മന്ത്രി ബ. വി. ഒ. മക്കോസ് അവർകളുടെ സാന്നിദ്ധ്യത്തിലും കൊണ്ടാടുന്നതാണ്. സമൂഹത്തിന് ഇപ്പോൾ 18,400 പുത്തുക്രിസ്ത്യാനികളുണ്ട്. മാർ ഔഗേൻ തിമോത്തിയോസ് മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ട്, ഫാദർ പി. ഇ. ദാനിയേൽ, ഫാദർ ആനിക്കാശ്ശേരി പോൾ, കെ. സി. മാമ്മൻമാപ്പിള, പറവൂർ മുനിസിപ്പൽ ചെയർമാൻ കുളങ്ങര മാത്യു, സി. ഐ. നൈനാൻ എന്നിവർ പ്രസംഗിക്കുന്നതും ഒരു വമ്പിച്ച ഘോഷയാത്ര ഉണ്ടായിരിക്കുന്നതുമാണ്.

*　　　*　　　*

ഒരു പഴയ സംഭവം.

"അയ്യോ! നായർ തല്ലിയേ, നായർ തല്ലിയേ!" എന്നൊരു നിലവിളി.

"ആരെടാ അതു്? ഏതു നായർ?"

"അതാ വഴിയിൽവച്ചു—അതാ പോകുന്നു!"

"സ്ലീബാദാസന്മാർ എവിടെ? ഓടുവിൻ, നമുക്ക് ആ ദുഷ്ടനെ പിടിക്കാം."

വാഗ്ദാനംവിട്ടതുപോലെ സുവിശേഷകന്മാരും ഞാനും നായരുടെ പിന്നാലെ ഓടി. ഞങ്ങളുടെ കൂടെ വേറെ ചിലരും ചേർന്നു. ചിലർ മൂന്നു നായന്മാരെ തടഞ്ഞു. അടിച്ചതു ശങ്കരൻ എന്നൊരുവൻ ആയിരുന്നതിനാൽ അവന്റെ പിന്നാലെ കുറെപ്പേർ പാഞ്ഞു. ശങ്കരൻ കുതിച്ചോടിക്കളഞ്ഞു.

പിറവം ഇംഗ്ലീഷ് സിമ്മനാരിയിൽ രണ്ടാംപാറത്തിൽ പഠിക്കുന്ന വറുഗീസ് സ്കൂൾ വിട്ടു വടയാപ്പറമ്പിൽകൂടി പടിഞ്ഞാറോട്ട് അവന്റെ വീട്ടിലേക്കു പോകുമ്പോഴാണ് അവന് അടി കിട്ടിയതു്. കാരണം, അവൻ കറുത്ത നിറത്തിലുള്ള ഒരു പുത്തുക്രിസ്ത്യാനി ആയതുകൊണ്ടു മാത്രമാണ്. ഉടനെ ഞാൻ കൊച്ചി ദിവാൻ മി. ഹെർബർട്ടിനും പോലീസ് കമ്മീഷണർക്കും എഴുതി. സഞ്ചാരത്തിൽ വടയാപ്പറമ്പു കഴിഞ്ഞു ഞങ്ങൾ നെച്ചൂര് എത്തിയപ്പോൾ യുവാവായ ശങ്കരൻ പശ്ചാത്തപിച്ചു

---

കർത്തൃത്വത്തേയും രാഷ്ട്രീയ താല്പര്യങ്ങളേയും വിപ്ലവപരമായി ബാധിക്കുന്ന പ്രതികൂലസാഹചര്യങ്ങളിൽ ആയോധചതുരന്മാരും നളികയോഗനിപുണന്മാരുമായ സുറിയാനിക്രിസ്ത്യാനികൾ സഹമതസ്ഥർ എന്നതിൽകവിഞ്ഞു സ്വന്തം സഭാംഗങ്ങൾ എന്നനിലയിൽ ആംഗ്ലിക്കൻസഭാംഗങ്ങളായിത്തീരുന്നപക്ഷം നിസ്സന്ദേഹം ആശിക്കാവുന്നതായ അവരുടെ വിശ്വാസ്യതയും സുധീരമായ സഹായസഹകരണങ്ങളും ബ്രിട്ടീഷ് ഗവർമ്മെൻറിന് എക്കാലവും ഒരു പിൻബലമായിരിക്കും. *

2\. സുറിയാനിസമുദായം ഒന്നാകെ ആംഗ്ലിക്കൻ ലോച്ചർച്ചുസഭയിൽ ലയിക്കുന്നപക്ഷം ലോകചരിത്രത്തിൽ ഇംഗ്ലീഷ്സാമ്രാജ്യം മഹത്തമമായ ഒരു സ്ഥാനവും പ്രഭാവവും സിദ്ധിക്കത്തക്കവണ്ണം ഇന്ത്യയിൽ ആംഗ്ലിക്കൻസഭയുടെ ശക്തി നിസ്സീമമാംവണ്ണം വർദ്ധിക്കുന്നതിനും തദ്വാരാ ഇന്ത്യാമഹാരാജ്യം ആംഗ്ലിക്കൻ ലോച്ചർച്ചുസഭയുടെ ഒരു പ്രധാന കേന്ദ്രമായി പരിണമിക്കുന്നതിനും സാദ്ധ്യതയുള്ളതാണ്.

(തുടരും)

---

* കണ്ണൽ മൺറോ മദ്രാസു ഗവർമ്മെണ്ടിലേക്ക് അയച്ചിട്ടുള്ള സുദീർഘമായ റിപ്പോർട്ടിൽ ഇപ്രകാരം രേഖപ്പെടുത്തുന്നു:—സുറിയാനി ക്രിസ്ത്യാനികളെ വേണ്ടതിന്വണ്ണം ഉൽക്കർഷപ്പെടുത്തുന്നപക്ഷം "ബ്രിട്ടീഷുഗവർമ്മെണ്ടിന് അതിന്റെ ഔദാര്യത്തിനും ഔചിത്യത്തിനും പ്രതിപകരമായി അത്യാവശ്യസന്ദർഭങ്ങളിൽ അവരുടെ കൃതജ്ഞതാപൂർവ്വമായ സഖ്യത (രാഷ്ട്രീയമായ സഹായസഹകരണങ്ങൾ) ലഭിക്കുന്നതായിരിക്കും."

(Report dated 30th March 1818.)

# എല്ലാം പൊതുവക.

## സഭാപിതാക്കന്മാരിൽ ചിലരുടെ അഭിപ്രായങ്ങൾ.

(മൂക്കഞ്ചേരിൽ പത്രോസ് റമ്പാൻ, ബി.ഏ.ബി.ഡി, എൽ.ററി.)

എല്ലാവരുടേയും ഉപയോഗത്തിന്നു പ്രകൃതി എല്ലാം പൊതുവകയായി തന്നിട്ടുണ്ടു്. അന്യായമായ പിടിച്ചുപറിയാണു രഹസ്യമായ അവകാശങ്ങൾ ഉണ്ടാക്കിത്തീർത്തതു്. ഭൂമി ദൈവത്തിന്റെയാണു്, നാം ദൈവത്തിന്റെ മക്കളാണു്.–വിശുദ്ധ അമ്പ്രോസ്.

വസ്തുക്കളുടെ ഉപയോഗം നമുക്കു ആവശ്യമുള്ളിടത്തോളം മാത്രം ദൈവം നമുക്കു തന്നിട്ടുണ്ടെന്നു് എനിക്കറിയാം. ഉപയോഗം പൊതുവായിരിക്കണമെന്നും ദൈവം നിശ്ചയിച്ചിട്ടുണ്ടു്.–അലക്സന്ത്രിയായിലെ ക്ലീമീസ്.

നാം ആവശ്യക്കാർക്കു് ആവശ്യമുള്ളവ കൊടുക്കുമ്പോൾ നാം നമ്മുടെ സാധനങ്ങളല്ല കൊടുക്കുന്നതു്; അവരുടെ സാധനങ്ങളെ നാം തിരിയെ കൊടുക്കുകയാണു ചെയ്യുന്നതു്. ഇക്കാര്യത്തിൽ നാം കരുണ കാണിക്കയല്ല, പിന്നെയോ നീതി നിർവ്വഹിക്ക മാത്രം ചെയ്യുന്നു.–മഹാനായ ഗ്രീഗോറിയോസ്.

എന്നാൽ സമ്പന്നരായ നിങ്ങൾക്കു് അയ്യോ കഷ്ടം, നിങ്ങളുടെ ആശ്വാസം നിങ്ങൾക്കു ലഭിച്ചുപോയല്ലൊ. ഇപ്പോൾ തൃപ്തന്മാരായ നിങ്ങൾക്കു് അയ്യോ കഷ്ടം, നിങ്ങൾക്കു വിശക്കും.–നമ്മുടെ കർത്താവു്.

ഭൂമി ആരുടേയും ജന്മാവകാശമല്ല, സ്വന്തമായി അതിനെ ആരും വച്ചുകൊണ്ടിരിപ്പാൻ പാടില്ല –തെർത്തുല്യൻ.

എന്റെ സഹോദരന്മാർ പ്രയോജനകരമായ പ്രവൃത്തികളിൽ ഏർപ്പെട്ടിരിക്കണമെന്നു ഞാൻ ആഗ്രഹിക്കുന്നു. അപ്പോൾ അവർ മററുള്ളവർക്കു ഭാരമായിത്തീരുകയില്ല. വേല ചെയ്യുവാൻ കഴിയാത്തവർ വേല ചെയ്യുവാൻ പഠിക്കണം. അലസന്മാരേയും, പരമാർത്ഥതയോടും താഴ്മയോടുംകൂടി വേലചെയ്യാത്തവരേയും ദൈവം നിരസിക്കും.–അസീസിയിലെ വിശുദ്ധ ഫ്രാൻസിസ്.

ധനവാൻ മററുള്ളവരെ അപഹരിച്ചവനാണു്.–വിശുദ്ധ ബസ്സേലിയോസ്.

ധനവാന്മാർക്കു് അധികമുള്ളതു ദരിദ്രന്മാരുടെ ആവശ്യങ്ങളാണു്. ആവശ്യത്തിലധികം കൈവശമുള്ളവർ മററുള്ളവരുടെ വസ്തുക്കളെയത്രെ വച്ചുകൊണ്ടിരിക്കുന്നതു്.–വിശുദ്ധ അഗസ്തീനോസ്.

പെന്തിക്കോസ്തിന്റെ നിർമ്മലമായ ജീവിതാവസ്ഥ തിരസ്കരിച്ചു രഹസ്യസമ്പാദ്യങ്ങൾ ഉണ്ടാക്കിയതുകൊണ്ടാണു ക്രിസ്തുസഭയ്ക്കു ഇടിവു തട്ടീട്ടുള്ളതു്. എല്ലാം പൊതുവകയായി ആദിസഭ ജീവിച്ചതുപോലെ നാം ജീവിക്കുന്നപക്ഷം ലോകത്തെ മുഴുവനും നാം വേഗത്തിൽ മാനസാന്തരപ്പെടുത്തുമായിരുന്നു.–പൊൻനാവുകാരൻ മാർ ഈവാനിയോസ്.

---

ഞങ്ങളുടെ അടുക്കലെത്തി. ചെയ്തതു് അബദ്ധമായിപ്പോയെന്നും ഇനിമേലാൽ അങ്ങനെ വരുന്നതല്ലെന്നും ഏററുപറകയാൽ അയാൾ അഞ്ചുരൂപാ വറുഗീസിന്നു കൊടുത്തു സംഗതി കലാശിപ്പിച്ചു.—സഭാമാസിക, 1909.

മൂക്കഞ്ചേരിൽ പത്രോസ് റമ്പാൻ
(സമൂഹാദ്ധ്യക്ഷൻ)

ഒരു സംഭവ്യകഥ

# നന്ദിപ്രകടനത്തിൻെറ മായാത്തമാതൃക.

(മാത്യു പെരുമററംപെള്ളിൽ);

പ്രചോദനാത്മകമായ ഒരു സംഭവകഥയാണിതു്. പ്രതിഭാശാലികളായ ഏതാനും സുഹൃത്തുക്കൾ, ഇംഗ്ളണ്ടിലെ രാജാവായിരുന്ന ഹെൻറി ഒന്നാമൻെറ കൊട്ടാരത്തിൽ അദ്ദേഹത്തോടൊന്നിച്ചു ജീവിച്ചിരുന്നു. അക്കൂട്ടത്തിൽ, പാവപ്പെട്ട കുടുംബത്തിൽ ജനിച്ചവനെങ്കിലും, സുമുഖനും ജ്ഞാനിയുമായി റാഹിയർ എന്ന ഒരു യുവാവുമുണ്ടായിരുന്നു. പന്ത്രണ്ടാംശതകത്തിൻെറ ആരംഭഘട്ടത്തിൽ, സമാധാനപരമായ ഒരന്തരീക്ഷത്തിലായിരുന്നു ഇംഗ്ളണ്ടു കഴിഞ്ഞുകൂടിയതു്. രാജാവാകട്ടെ, ആക്രമിച്ചടക്കിയ രാജ്യം സംസ്ക്കാരത്തിൻെറ അത്യുച്ചനിലയിലെത്തിക്കുവാൻ അതിയായി ആഗ്രഹിക്കുകയും അതിനുവേണ്ടി ആത്മാൎത്ഥമായി പ്രയത്നിക്കുകയും ചെയ്തു. കലകൾ, വിദ്യാഭ്യാസം, വ്യവസായം എന്നിതുകൾ ഏററവും ഉന്നതമായ ഒരു നിലയിൽ എത്തിച്ചേരുകയുമുണ്ടായി.

കഥാനായകനായ റാഹിയർ, ആനന്ദാത്മകമായ കൊട്ടാരജീവിതത്തിൻെറ ഓരോ രംഗത്തിലും അതിപ്രധാനമായ പങ്കു വഹിക്കുവാൻ അതീവ ബദ്ധശ്രദ്ധനായി കാണപ്പെട്ടു. അങ്ങനെയിരിക്കെ പെട്ടെന്നു് ഒരു വ്യതിയാനം സംഭവിച്ചു. ഇംഗ്ലീഷ് സാമ്രാജ്യത്തെ മുഴുവൻ ഞെട്ടിപ്പിച്ച ഒരു ദയനീയസംഭവം നടന്നു. ഹെൻറി മഹാരാജാവിൻെറ ഓമനസന്താനമായ വില്യം രാജകുമാരൻ "വൈററ് ഷിപ്പ്" എന്ന കപ്പൽ മുങ്ങി അകാലചരമം പ്രാപിച്ചു. രാജ്യവാസികളെ ആകമാനം സന്താപസാഗരത്തിൽ ആഴ്ത്തിക്കളഞ്ഞു; ആ അത്യാഹിതം. അധികാരപ്രമത്തതയുടെയും, ലൌകികസുഖങ്ങളുടെയും നശ്വരതയെപ്പററി റാഹിയർ ചിന്തിക്കുവാൻ തുടങ്ങി. അനേകം ദിനരാത്രങ്ങൾ അദ്ദേഹം അസ്വസ്ഥചിത്തനായി കഴിച്ചുകൂട്ടി. ലൌകികമായ സൌഭാഗ്യങ്ങൾ എത്ര ക്ഷണഭംഗുരമെന്നദ്ദേഹം മനസ്സിലാക്കി; അതിൻെറ അനന്തരഫലമോ? ഉത്തമനായ ഒരു സന്യാസിയായി അദ്ദേഹം രൂപാന്തരപ്പെട്ടു. കൊട്ടാരത്തിനുള്ളിൽ സുഖലോലുപനായി കഴിഞ്ഞുകൂടുന്നതിനു് എത്രമാത്രം ആഗ്രഹിച്ചുവോ, അത്രമാത്രം തന്നെ പാവപ്പെട്ടവനുവേണ്ടി നന്മ പ്രവൎത്തിക്കുന്നതിനദ്ദേഹം അഭിലഷിച്ചു. ആ സന്ദർഭത്തിൽ റോമായിലേക്കദ്ദേഹം ആപൽക്കരമായ ഒരു തീൎത്ഥയാത്ര നടത്തി.

ദുഷ്ടമൃഗങ്ങളുടെയും, അക്രമികളുടെയും, കള്ളന്മാരുടെയും ഉപദ്രവങ്ങളിൽ നിന്നെല്ലാം രക്ഷപെട്ടദ്ദേഹം റോമായിലെത്തി. പള്ളികളും മററു പുണ്യസ്ഥലങ്ങളും സന്ദർശിച്ചു തൻെറ തീൎത്ഥാടനോദ്ദേശം അദ്ദേഹം സഫലമാക്കി. അങ്ങനെയിരിക്കുമ്പോൾ, പട്ടണം മുഴുവൻ ഒരു പകർച്ചവ്യാധി പടൎന്നുപിടിച്ചു. ഭക്തനായ റാഹിയരും അതിൻെറ ആക്രമണത്തിനു വിധേയനായി. വേദന സഹിക്കുവാൻ പാടില്ലാതെയദ്ദേഹം നിലവിളിച്ചു. കണ്ണുനീരോടുകൂടി അദ്ദേഹം സ്വഹൃദയത്തെ ദൈവത്തിങ്കലേക്കുയൎത്തി. മരണത്തിൻെറ ക്രൂരവക്ത്രത്തിൽനിന്നു രക്ഷപെട്ടു് ഇംഗ്ലണ്ടിൽ ചെന്നുചേരുവാൻ സാധിക്കുമെങ്കിൽ, പാവപ്പെട്ട രോഗികളുടെ സഹായാൎത്ഥം ഒരു ആശുപത്രി പണികഴിക്കുന്നതാണെന്നു ദൈവത്തിൻെറ മുമ്പിൽ പ്രതിജ്ഞയും ചെയ്തു.

റാഹിയറിൻെറ പ്രാൎത്ഥനയ്ക്കു മറുപടി നൽകപ്പെട്ടു. രോഗത്തിൻെറ ബലിഷ്ഠകരങ്ങളിൽനിന്നു രക്ഷപെട്ടു, ഇംഗ്ളണ്ടിലേക്കദ്ദേഹം യാത്രയുമായി. അപകടസമ്പൂർണ്ണമായ ആ പ്രതിജ്ഞയെപ്പററി അപ്പോഴാണദ്ദേഹം ചിന്തിക്കുവാൻ തുടങ്ങിയതു്. ഒരു "പെനി"പോലും കൈവശമില്ലാത്ത ഒരു സന്യാസി എങ്ങനെ ആ പ്രതിജ്ഞ നിറവേററും? വല്ലാതെയദ്ദേഹം വിഷമിച്ചു. വിഷണ്ണനായ അദ്ദേഹത്തിനന്നൊരു ദർശനം ലഭിച്ചു. വി: ബത്തലോമായി ഒരു ഉജ്ജ്വലപ്രഭയ്ക്കു മദ്ധ്യത്തിൽ പ്രത്യക്ഷപ്പെട്ടുകൊണ്ടു റാഹിയറിനോടിപ്രകാരം പറഞ്ഞു–

# മലയായിലേക്കു കടന്നുവന്നു ഞങ്ങളെ സഹായിക്കണമെ.

(തോമ്മസ് ജോർജ്ജ്, സിംഗപ്പൂർ.)

മലയായിൽ നമ്മുടെ ആളുകൾ ധാരാളമുണ്ടു്. കൂടുതൽ ആളുകൾ കോലാലംപൂർ എന്ന സ്ഥലത്താണുള്ളതു്. ഇവിടെനിന്നും 250 മൈൽ ദൂരത്തിൽ ജോഹൂർ എന്ന സ്ഥലത്തു കുറച്ചുപേർ ഉണ്ടു്. ഈ സിംഗപ്പൂർ ദ്വീപിൽ ഒരു നല്ല സംഖ്യ ഓർത്തഡോക്സുകാരുണ്ടു്. അവർ പല സ്ഥലങ്ങളിലായി ചിതറിപ്പാർക്കുന്നു. ലോകത്തിലുള്ള എല്ലാ സഭകളും സ്ഥാപനങ്ങളും ഇവിടെയുണ്ടു്. എന്നാൽ ഓർത്തഡോക്സുകാർക്കു യാതൊരു സ്ഥാപനവുമില്ല.

"ഞാൻ ക്രിസ്തുവിന്റെ അപ്പോസ്തോലനായ ബർത്തലോമായി ആണു്. നിങ്ങളുടെ ഈ വൈഷമ്യഘട്ടത്തിൽ സഹായിക്കുന്നതിനാണു ഞാൻ വന്നിരിക്കുന്നതു്. "സ്മിത്തു് ഫീൽഡി"ൽ ഒരു സ്ഥലം ഞാൻ തിരഞ്ഞെടുത്തിട്ടുണ്ടു്. അവിടെ എന്റെ നാമത്തിൽ ഒരു പള്ളി പണിയണം. വിശ്വാസത്തോടും മനുഷ്യത്വത്തോടുംകൂടി പ്രവർത്തിക്കുക. ഒരു ദാസനായി നിങ്ങളും, യജമാനനും കാവൽക്കാരനുമായി ഞാനും പ്രവർത്തിക്കാം."

ഇങ്ങനെ പ്രോത്സാഹിപ്പിക്കപ്പെട്ട റാഹിയർ തന്റെ യാത്ര നിർവിഘ്നം തുടന്നു. ഇപ്പോൾ രണ്ടു ഭാരങ്ങളാണു് അദ്ദേഹത്തിൽ നിക്ഷിപ്തമായിരിക്കുന്നതു്. ഒരു ആശുപത്രി മാത്രം പോരാ, ഒരു പള്ളിയും പണിയണം!

ലണ്ടൻ പട്ടണത്തിന്റെ പുതിയ വാതലിന്റെ പിൻപിലായി കിടന്നിരുന്ന "സ്മിത്ത് ഫീൽഡ്" ഈ സന്ദർഭത്തിൽ ഒരു വൃത്തികെട്ട ചതുപ്പുസ്ഥലമായിരുന്നു. കൊട്ടാരംവകയായിരുന്ന ആ സ്ഥലത്തിന്റെ ഉടമസ്ഥാവകാശം റാഹിയറിനു ലഭിക്കുന്നതിനധികം ബുദ്ധിമുട്ടൊന്നും വേണ്ടിവന്നില്ല. അവകാശം ലബ്ധമായതോടുകൂടി കെട്ടിടപ്പണിയുമാരംഭിച്ചു.

ഒരു "പെനി"പോലും സമ്പാദ്യമായില്ലാതിരുന്ന ആ സന്യാസിയുടെ പ്രേരണയാൽ, ധനികരും ദരിദ്രരുമായ ലണ്ടൻനിവാസികൾ ആബാലവൃദ്ധം, അദ്ദേഹത്തിന്റെ ആശുപത്രിയുടെ നിർമ്മാണത്തിനുവേണ്ടി ആത്മാർത്ഥമായി അദ്ദേഹത്തെ സഹായിച്ചു.

അത്ഭുതകരമാംവണ്ണം റാഹിയറിന്റെ തിരുമൽക്കാഴ്ച—ആശ്വാസത്തിന്റെ ക്ഷേത്രമായ ആ ആശുപത്രി പണിതീന്നു്. നോർമ്മൻ ഇംഗ്ലണ്ടിന്റെ ഒരുജ്ജ്വല തേജസ്സായി പ്രശോഭിച്ചു. എട്ടു ശതാബ്ദങ്ങളായി, വളരെ വ്യതിയാനങ്ങളിൽക്കൂടിക്കടന്നു്, റാഹിയറിന്റെ പ്രയത്നഫലമായ "സെന്റ് ബർത്തൽമായ്സ് ഹോസ്പിററൽ", ആ നോർമ്മൻസന്യാസിയുടെ നന്ദിപ്രകടനത്തിന്റെ മായാത്ത ഒരു സ്മാരകമായി ഇന്നും പരിലസിക്കുന്നു.

നമ്മുടേതെന്നു പറയുവാൻ നമുക്കു യാതൊന്നുമില്ല. നമ്മുടെ കഴിവുകൾ ദൈവത്തിന്റെ തിനോടു കിടപിടിക്കത്തക്കതുമല്ലല്ലൊ? അങ്ങനെയിരിക്കുമ്പോൾ നമ്മുടെ നിസ്സഹായതയിൽ നമ്മെ കാത്തു സൂക്ഷിക്കുകയും, നമുക്കു വേണ്ടതു തന്നു നമ്മെ പോററിപ്പുലത്തുകയും ചെയ്യുന്ന ആ സ്വർഗ്ഗീയ പിതാവിനോടു നാം എത്ര നന്ദിയുള്ളവരായിരിക്കണം? പക്ഷേ, വെറും അധരവ്യായാമമോ, കരിമരുന്നുപ്രയോഗമോ ആയി ആനന്ദപ്രകടനം അവസാനിച്ചാൽ അതിൽപരം ശോചനീയമായി മറെറന്താണുള്ളതു്? ഇത്തരം നന്ദിപ്രകടനങ്ങൾ അനുഗ്രഹത്തിനു പകരം ശാപത്തിലേക്കു വഴിതെളിക്കുവാനാണെളുപ്പം. പുത്രലാഭത്തിൽ സംതൃപ്തയായ ഹന്നായെപ്പോലെയും, രോഗശമനത്തിൽ നന്ദിനിറഞ്ഞവനായ റാഹിയറിനെപ്പോലെയും മായാത്ത നന്ദിപ്രകടനങ്ങൾ നാം നടത്തിയിരുന്നെങ്കിൽ എത്ര നന്നായിരിക്കുമായിരുന്നു!!

യുദ്ധത്തിനു മുമ്പ് ഇവിടെ നമ്മുടെ ഒരു അച്ചൻ ഉണ്ടായിരുന്നു. അദ്ദേഹം യുദ്ധത്തിനു മുമ്പു തിരിച്ചു മലങ്കരയ്ക്കു പോയി. അതിനുശേഷം ഓർത്തഡോക്സുകാർ നിരാശ്രയരായി. ഇവിടെ മാർത്തോമ്മാക്കാർ സ്വന്തമായി ഒരു പള്ളി പണിയുന്നതിനു വേണ്ട സജ്ജീകരണങ്ങൾ ചെയ്തിരിക്കുന്നു. നാല്പതിനായിരത്തിൽപരം ഡോളർ അവർ പിരിച്ചിട്ടുണ്ട്. നമ്മുടെ ആളുകളും ഒരു നല്ല സംഭാവന കൊടുത്തിട്ടുണ്ട്. വിവാഹം, മാമ്മോദീസാ, കർബ്ബാന മുതലായ കർമ്മങ്ങൾ നമ്മുടെ ആളുകൾ പല വിശ്വാസത്തിൽ അനുഷ്ഠിച്ചുവരുന്നു ചിലർ കത്തോലിക്കാപള്ളികളിലും ചിലർ പ്രൊട്ടസ്റ്റൻറുസഭകളിലും, ചിലർ മെത്തോഡിസ്റ്റിലും, മററുചിലർ മാർത്തോമ്മായിലും കൂടി നടക്കുന്നു. കാരണം ഇവിടത്തെ ഓർത്തഡോക്സുകാർ ഒരു നാഥനില്ലാത്ത അവസ്ഥയിലാണ കഴിഞ്ഞുകൂടുന്നത്. ഇടയനില്ലാത്ത ആളുകളെപ്പോലെ ഞങ്ങളെല്ലാം അങ്ങിങ്ങായി ഉഴലുന്നു. എൻെറ അനുഭവത്തിൽത്തന്നെ പല പല പ്രധാന കർമ്മങ്ങൾ നമ്മുടെ ആളുകൾ പല വിശ്വാസത്തിലും ചെയ്യിച്ചിട്ടുണ്ട്. മാർത്തോമ്മാക്കാരുടെകൂടെ എത്ര യോജിച്ചുനിന്നാലും കാര്യം വരുമ്പോൾ നമ്മൾ പുറത്താണ്. അപ്പോൾ അവർ അവരുടെ ആ നവീകരണ ചുവ കാണിക്കും. തന്നിമിത്തം ചുരുക്കം ചിലർ ഒന്നിലും സംബന്ധിക്കാതെ കഴിഞ്ഞുകൂടുന്നു.

മലയായിലേക്ക് ഒരു പട്ടക്കാരനെ അയച്ചുതരുന്നതിനു വളരെ നാളുകളായി പലരും മലങ്കരയ്ക്ക് എഴുതുന്നുണ്ട്, ഇതുവരെയും സാദ്ധ്യമായിട്ടില്ല. ഞാൻ എൻെറ ഇടവകമെത്രാപ്പോലീത്താ തിരുമേനിക്ക് (നി.വ.ദി.ശ്രീ.മാർ പീലക്സീനോസ് തിരുമേനിക്ക്) പല പ്രാവശ്യം എഴുതി. അദ്ദേഹം ആശ്വാസകരമായ മറുപടികളും അയച്ചിട്ടുണ്ട്. മലങ്കരയുടെ വെളിയിലുള്ള ഇടവകകളുടെ ചുമതല വഹിക്കുന്ന മാർ തേവോദോസ്യോസ് തിരുമേനിക്കും പല പ്രാവശ്യം എഴുതി. അദ്ദേഹം സന്തോഷപൂർവ്വം മറുപടി അയച്ചു. ഈ വന്ദ്യ തിരുമേനിമാരും ഞാനുമായി മുഖദാവിൽ ഈ സംഗതി സംസാരിച്ചിട്ടുള്ളതും ആണ്.

കഴിഞ്ഞ പ്രാവശ്യം മാർ തേവോദോസ്യോസ് തിരുമനസ്സിലെ കല്പന ഉടനെ ഒരു അച്ചനെ അയയ്ക്കുന്നു എന്നായിരുന്നു. ആ അച്ചൻ ബി.എ.ബി.ഡി. എൽ. ററി. ബിരുദധാരിയായ സമർത്ഥനും യോഗ്യനുമായ ഒരു പട്ടക്കാരൻ ആണ് എന്നാത്രെ അറിയിച്ചിരുന്നത്. പക്ഷെ ഇതുവരെയും ഒരുത്തരും വന്നുചേർന്നില്ല. ആയതിനാൽ മലയായിലുള്ള ഓർത്തഡോക്സുകാരുടെ കാര്യം വളരെ പരിതാപകരമാണ്. നമ്മുടെ ആളുകൾ നമ്മുടെ വിശ്വാസത്തിനു വിപരീതമായിപ്പോയി കർമ്മങ്ങളിൽ പങ്കുകൊള്ളുന്നതും അവരുടെ കുട്ടികൾ ഇവിടുത്തെ അന്ധവിശ്വാസത്തിൽ പഠിച്ചുവളരുന്നതും കാണുമ്പോൾ ഹൃദയംപൊട്ടുന്നു. നമ്മുടെ സമുദായത്തിൻെറ ചുമതല അത്രയുള്ള എന്ന് അന്യോന്യം പറഞ്ഞ് ഓരോരുത്തർ തലകുനിപ്പിക്കുന്നത് അതിലും പരിതാപകരമായിരിക്കുന്നു. മലയായിലെ ഓർത്തഡോക്സുകാരുടെ അവശത പരിഹരിക്കുന്നതിനു നമ്മുടെ തിരുമേനിമാരും സമുദായസ്നേഹികളും നേതാക്കന്മാരും ഉള്ളഴിഞ്ഞു പ്രവർത്തിക്കുന്നതാണെങ്കിൽ ഈ കാണാതെപോയ ആടുകളെ തേടിപ്പിടിക്കാം, നിശ്ചയംതന്നെ. എന്നാൽകഴിയുന്നതു ഞാൻ ചെയ്യുന്നു. തിരുമേനിമാരുടെ കല്പന ഓരോരുത്തരെയും കാണിച്ചു വിവരം പറഞ്ഞു. എല്ലാവരും ഒരു പട്ടക്കാരനെ നോക്കിപ്പാർക്കുന്നു. ഒരു പട്ടക്കാരനെ പുലർത്താനുള്ള കഴിവുകൾ ഈ മലയായിലുള്ളവർക്കുണ്ട്. അതിന് ഒരു സംശയവുമില്ല. ഒരു പട്ടക്കാരൻ മലങ്കരയിൽനിന്നും വന്നാൽ മാത്രം മതി. ആകയാൽ ഞാൻ അപേക്ഷിക്കുന്നു: മലയായിലേക്കു കടന്നുവന്നു ഞങ്ങളെ സഹായിക്കണമേ.

(മലയായിലുള്ള ഓർത്തഡോക്സുകാരുടെ ആത്മീക അവശതകളെപ്പററി വന്ദ്യതിരുമേനിമാരുടെ അടുക്കൽ നിവേദനം നടത്തിയതിൻെറ ഫലമായി ദിവ്യശ്രീ ഫാദർ വി. കെ. എബ്രഹാം ബി.എ.ബി.ഡി.എൽ.ററി.യെ മലയായിലേക്ക് അയയ്ക്കുവാൻ തിരുമേനിമാർ നിശ്ചയിച്ചിരിക്കുന്നു. ബ.അച്ചൻ അടുത്ത മാസത്തിൽ മലയായിലേക്കു പോകുന്നതാണെന്നറിയുന്നു. പ.)

# പത്രാധിപക്കുറിപ്പുകൾ

(11-ാംപേജിൽനിന്നും തുടർച്ച)

## ഐക്യപ്രസ്ഥാനം.

കേരളത്തിലെ അതിപുരാതനമായ സഭ മലങ്കര സുറിയാനിസഭയത്രെ. അതിൽനിന്നുണ്ടായിട്ടുള്ള സഭാഭ്രംശങ്ങൾമൂലം അതിന്റെ ശക്തി പരിതാപകരമാംവണ്ണം ക്ഷയിച്ചുപോയിട്ടുണ്ട്. കേരളക്കരയിൽ മലങ്കരസഭേതരരായ സകല സുറിയാനി ക്രിസ്ത്യാനികളും ഓരോകാലത്തു മാതൃസഭ വിട്ടുപോയിട്ടുള്ളവരത്രെ. കൽദായസുറിയാനിക്കാർ, റോമ്മാസുറിയാനിക്കാർ, തെന്നിന്ത്യസഭാസുറിയാനിക്കാർ, മർത്തോമ്മാ സുറിയാനിക്കാർ, റീത്തുകാർ മുതലായവരൊക്കെയും അപ്രകാരമുള്ളവരാകുന്നു. കോഴിക്കുഞ്ഞുങ്ങളുടെ മേൽ പരുന്തിനെന്നപ്രകാരം അവരുടെ നേതാക്കന്മാർക്കു മലങ്കരസഭാംഗങ്ങളുടെ മേൽ എപ്പോഴും നോട്ടമുണ്ട്. ഏതൊരു സഭയുടെയും അംഗങ്ങൾ അതതു സഭയുടെ വിശ്വാസാചാരങ്ങൾക്കും നിയമങ്ങൾക്കും അദ്ധ്യക്ഷന്മാർക്കും കീഴ്പെട്ടു ജീവിക്കേണ്ടതാണല്ലോ. മലങ്കരസഭയിൽ പുരോഗമനാശയന്മാർ എന്നഭിമാനിക്കുന്ന ചിലർ ഏതാനും വർഷങ്ങളായി ചിലേടങ്ങളിൽ ഉണ്ടായിക്കൊണ്ടിരിക്കുന്നു. അവർ പ്രായേണ നോമ്പ്, നമസ്ക്കാരം, കുമ്പസാരം, കുർബാന, സഭ എന്നിവയോട് എങ്ങിനെയോ വിരക്തി ഭവിക്കുന്നവരത്രെ. തെന്നിന്ത്യ–മാർത്തോമ്മാസഭക്കാർ അവരെ ആകർഷിക്കുകയും അവർ ആകർഷിക്കപ്പെടുകയും ചെയ്യുന്നു. സഭകളുടെ ഐക്യത്തിനായി യുവാക്കന്മാർ മുന്നിട്ടിറങ്ങണമെന്ന് ഏതാനും മാസങ്ങൾക്കു മുമ്പു മൂന്നാർ സി.എം.എസ്സ്.പള്ളിയിൽവച്ചു മാർത്തോമ്മാമെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു പ്രസംഗിച്ചതും, അതിനെ എതിർത്തുകൊണ്ടു പ്രസ്തുത ആഹ്വാനം ദുരുദ്ദേശപരമാണെന്നും ആ സഭകൾ രണ്ടും പ്രോട്ടസ്റ്റന്റു വിശ്വാസത്തിൽ നിൽക്കുന്നിടത്തോളം അവയുമായി ഐക്യപ്രസ്ഥാനങ്ങളിൽ ഉൾപ്പെട്ടു സഹകരിക്കുവാൻ മലങ്കരസഭയ്ക്കു സാധ്യമല്ലെന്നും വിശുദ്ധ കാതോലിക്കാബാവാ തിരുമനസ്സുകൊണ്ടു കോട്ടയം സുറിയാനി സിമ്മനാരി ചാപ്പലിൽവച്ചു വിശദീകരിച്ചതും പ്രത്യേകം സ്മരണീയമാകുന്നു. പാത്രിയർക്കാ ഭാഗത്തെ വന്ദ്യമേല്പട്ടക്കാരും ആ അഭിപ്രായക്കാരാണ്. എങ്കിലും രണ്ടു കക്ഷികളിലുമുള്ള ചിലർ നിർഭാഗ്യവശാൽ ആ പ്രോട്ടസ്റ്റന്റു വിഭാഗക്കാരുമായി യോജിച്ചു വാളകം മുതലായ സ്ഥലങ്ങളിൽ പ്രസംഗയോഗങ്ങളും ബൈബിൾ ക്ലാസ്സുകളും പ്രാർത്ഥനായോഗങ്ങളും മററും നടത്തിവരുന്നതായി അറിയുന്നു. അവരുടെ ഐക്യപ്രസ്ഥാനം ഉൽഘാടനംചെയ്യുന്നതിന് അവർ പല മേല്പട്ടക്കാരെ ക്ഷണിക്കയുണ്ടായി. വിപ്ലവകരമായ ആ പാതകകൃത്യം നിർവഹിക്കുന്നതിനു ബിഷപ്പ് ജേക്കബ് തിരുമേനി മുതലായി പാകതയും വിവേകവുമുള്ള മേല്പട്ടക്കാരാരും വഴിപ്പെട്ടില്ല. "ചതഞ്ഞും മുറിഞ്ഞും കിടക്കുന്ന യാക്കോബായസഭയ്ക്കുവേണ്ടി" കൺവൻഷൻ പന്തലുകളിൽ ദീർഘമായ സ്വമേധപ്രാർത്ഥനകൾ നടത്തിക്കാറുള്ള ഒരു തിരുമനസ്സുകൊണ്ട് അവരുടെ ആഗ്രഹം സാധിച്ചുകൊടുക്കയുമുണ്ടായി. മലങ്കരസഭയുടെ ഇപ്പോഴത്തെ ദുരവസ്ഥയിൽ മുതലെടുക്കുവാനുള്ള ദുർമ്മോഹം ആർ പ്രത്യക്ഷപ്പെടുത്തിയാലും ആയതു പ്രശംസാർഹമല്ല; സ്നേഹബുദ്ധിയാൽ പ്രേരിതവുമല്ല. പ്രോട്ടസ്റ്റന്റു സഭക്കാരുമായുള്ള ഐക്യപ്രസ്ഥാനങ്ങൾ സ്വയഹിംസാപരമാകുന്നു എന്ന് അതിൽ പ്രവർത്തിക്കുന്ന സകലരെയും ഞങ്ങൾ ഉൽബോധിപ്പിക്കുകയും സത്യവിശ്വാസികളാരും അവരുടെ ഭകൾ.കണികളിൽ അകപ്പെടാതെ സൂക്ഷിക്കണമെന്ന് അപേക്ഷിക്കയുംചെയ്യുന്നു.

## ഏലൂർപള്ളി

ഒരു വ്യവസായകേന്ദ്രമായി ആലുവാപ്പട്ടണം വികസിക്കുവാൻ തുടങ്ങിയിട്ടു വർഷങ്ങൾ പത്തിൽപരമായി. ആ വ്യവസായശാലകളിലെ ജോലിക്കാരിൽ ഓർത്തഡോക്സ് സഭാംഗങ്ങളായ പലർ ഉണ്ട്. അവർക്കു വിശുദ്ധ ദിവസങ്ങളിൽ വിശുദ്ധ ആരാധനയിൽ സംബന്ധിക്കുന്നതിനും മററുമായി ഒരു ദൈവാലയവും അവരുടെ ആത്മീയ ദിഷ്ടതികൾ നടത്തിക്കൊടുക്കുന്നതിന് ഒരു വൈദികനും ഉണ്ടായിരിക്കേണ്ടതു് അത്യാവശ്യമാണല്ലോ. വി: കാതോ

# അമ്മേരിക്കയിലെ ക്രൈസ്തവസഭകൾ.

(റവ. ഡീക്കൻ എം. വി. ജോർജ്ജ്)

അമ്മേരിക്കൻ സഭകളെ സംബന്ധിച്ച 1949-ലെ വാർഷികപുസ്തകം (Year Book) ഈ ജൂലൈ 15-ാംതീയതി പ്രസിദ്ധപ്പെടുത്തിയിരിക്കുന്നു. പ്രസ്തുത പുസ്തകത്തിന് ഒരു മുഖവുര എഴുതിയിരിക്കുന്നതു ഫെഡറൽ കൗൺസിൽ ഓഫ് ചർച്ച്സിൻെറ ജനറൽ സെക്രട്ടറിയായ Dr. Mc Grea Cavert ആണ്. അദ്ദേഹത്തിൻെറ അഭിപ്രായപ്രകാരം അമ്മേരിക്കയുടെ ചരിത്രത്തിൽ ഇത്രയധികം സഭാംഗങ്ങൾ മുമ്പൊരിക്കലും ഉണ്ടായിരുന്നിട്ടില്ല. ആകെയുള്ള 14·80·00000 ജനങ്ങളിൽ 7·60·00000 ആളുകൾ സഭാംഗങ്ങളത്രെ.

| | |
|---|---|
| പ്രൊട്ടസ്റ്റൻറ്സ് | 4·50·00000 |
| റോമൻകത്തോലിക്കർ | 2·50·00000 |
| യഹൂദന്മാർ | 50·00000 |
| ഓർത്തഡോക്സ് സഭകൾ | 10,00000 |

പക്ഷെ, ഉയിർപ്പുപെരുനാൾ ഒഴിച്ചുള്ള സാധാരണ ഞായറാഴ്ചകളിൽ സഭയുടെ അംഗങ്ങളിൽ 30 ശതമാനം മാത്രമെ പള്ളികളിൽ പോകാറുള്ളു. ഉയിർപ്പുപെരുനാളിൽ (ഈസ്റ്റർ) മിക്ക പള്ളികളിലും ഇരിക്കുവാൻ സ്ഥലമില്ലാത്തവണ്ണം ജനാവലി സംബന്ധിക്കാറുണ്ട്. (നമ്മുടെ സഭയിൽ 30 ശതമാനമെങ്കിലും പള്ളിയിൽ പോകുന്നുവോ?)

ആകെ 250 സഭാവിഭാഗങ്ങളുടെ പേരു പ്രസ്തുത പുസ്തകത്തിൽ ഉൾപ്പെടുത്തിയിരിക്കുന്നു. 97 ശതമാനം സഭാംഗങ്ങൾ 50 വിഭാഗങ്ങളിൽപെട്ടവരത്രെ. പ്രൊട്ടസ്റ്റൻറുകാരിൽ 80 ശതമാനവും 8 പ്രധാന സഭാവിഭാഗങ്ങളുടെ അംഗങ്ങളത്രെ. മെതൊഡിസ്റ്റ്, ബാപ്റ്റിസ്റ്റ്, പ്രസ്ബിററിറിയൻ, ഡിസൈപിൾസ്, എപിസ്ക്കോപ്പൽ, കോൺഗ്രിഗേഷനൽ, ലൂഥറൻ, ഇവാൻജലിക്കൽ യുണൈറഡ് ബ്രദ്രൻ. നൂതന സഭാവിഭാഗങ്ങളുടെ ആവിർഭാവത്തിനുള്ള പ്രധാന കാരണങ്ങൾ ജനസംഖ്യയുടെ വൈവിധ്യവും മതസ്വാതന്ത്ര്യവും ആണെന്നു ഡാക്ടർ കാവർട്ട് അഭിപ്രായപ്പെടുന്നു

ഓർത്തഡോക്സ് സഭകളിൽ പ്രധാനപ്പെട്ട മൂന്നു വിഭാഗങ്ങളിൽ ഒന്നാമത്തേതു റഷ്യൻ ഓർത്തഡോക്സ് സഭയും, അടുത്തതു് ഗ്രീക്ക് ഓർത്തഡോക്സ്, സഭയും എണ്ണത്തിൽ കുറഞ്ഞതു സിറിയൻ ഓർത്തഡോക്സ് സഭയും അത്രെ.

പല വിശ്വാസമെങ്കിലും വിശ്വാസത്തിൻെറ നായകൻ ഒരുവൻ എന്ന ബോധം സമുദായങ്ങളിൽ വർദ്ധിച്ചുവരുന്നു.

---

ലിക്കാബാവാ തിരുമനസ്സിലെ ശ്രദ്ധ പ്രസ്തുത സംഗതിയിൽ പതിഞ്ഞതിൻെറ ഫലമായി തക്കതായ സ്ഥലത്തു് ഒരു പുരയിടം തീറു വാങ്ങുകയും ഗവമ്മെൻറനുവാദത്തിനു് അപേക്ഷിക്കുന്നതിനായി കോട്ടയം സുറിയാനി സിമ്മനാരി മാനേജർ ദിവ്യശ്രീ ഫാദർ ററി.സി. ജേക്കബ്, ഓഗേൽ ഫാക്ടറിയിലെ ഉദ്യോഗസ്ഥനായ ശ്രീ സി.പി മാത്യു എന്നിവരെ ചുമതലപ്പെടുത്തുകയും ചെയ്തു. അവർ കഴിഞ്ഞ ഡിസമ്പർ 6-ാംതീയതി അപേക്ഷ സമപ്പിക്കുകയും മാർച്ച് 2-ാംതീയതി ഗവമ്മെൻറനുമതി ഉണ്ടാകയും ചെയ്തു. ഇപ്പോൾ അവിടെ ഒരു ഹോൾ പണിതുകൊണ്ടിരിക്കുന്നു. അടുത്ത ചിങ്ങം 12-ാംതീയതി (ദൈവമാതാവിൻെറ വാങ്ങിപ്പിൻ പെരുനാളിൽ) ആ ഹോളിൽ സ്ളീബാ സ്ഥാപിച്ചു വിശുദ്ധ കർബ്ബാന അർപ്പിക്കപ്പെടുന്നതാണ്. മനോഹരമായ ഒരു ദൈവാലയം അവിടെ ഉണ്ടാകേണ്ടിയിരിക്കുന്നു. ദേവാലയനിർമ്മിതിക്കു സഭാസ്നേഹികളായ സുഹൃത്തുക്കളുടെ സത്വരമായ സഹായം അഭ്യർത്ഥിച്ചുകൊള്ളുന്നു. ഏലൂർപള്ളിക്കു ധനസഹായം ചെയ്വാൻ ഉദ്ദേശിക്കുന്നവർ പഴയസിമ്മനാരി മാനേജർ ഫാ·ററി·സി.ജേക്കബിൻെറ പേക്കു് സംഭാവനകൾ അയയ്ക്കാവുന്നതാണ്.

# വാൎത്തകളും കുറിപ്പുകളും

## എറണാകുളം പള്ളി

ഹൈക്കോടതിയും ലോക്കോളജും എറണാകുളത്തേക്കു മാററിയശേഷം ആരാധകർക്ക് അവിടെയുള്ള നമ്മുടെ പള്ളിയിൽ സ്ഥലം തീരെ മതിയാകാത്തതിനാൽ തിരുവനന്തപുരം പള്ളിയിലെപ്പോലെ എല്ലാ ഞായറാഴ്ചയും രണ്ടു കുർബാനവീതം നടത്തിക്കുന്നതിനു വി. കാതോലിക്കാബാവാ തിരുമനസ്സുകൊണ്ടു നിശ്ചയിച്ചിരിക്കുന്നു. ആദ്യകുർബാന ഏഴുമണിക്കും രണ്ടാമത്തേതു് ഏഴരമണിക്കും നടത്തപ്പെടുന്നു. ആ രീതി ജൂലൈ 24-ാംതീയതി ഞായറാഴ്ചമുതൽ നടപ്പായിരിക്കുന്നു. അന്നു വി: കുർബാന അർപ്പിച്ചതു വികാരി ദിവ്യശ്രീ മുരിക്കൽ യാക്കോബുകത്തനാരും വന്ദ്യ ദിവ്യശ്രീ എം. സി. കുറിയാക്കോസുറമ്പാച്ചനും ആയിരുന്നു. ജൂലൈ 31-ാംതീയതി വികാരിയച്ചനു പുറമെ അവിടെ വി. കുർബ്ബാന അനുഷ്ഠിക്കുന്നതിനു വന്ദ്യ ദിവ്യശ്രീ കെ. സി. തോമ്മസ് റമ്പാച്ചനെ കാതോലിക്കാബാവാ തിരുമനസ്സുകൊണ്ടു് അങ്ങോട്ടയച്ചിരിക്കുന്നു. തുടർന്ന് ഏതാനും ആഴ്ചകൾ റമ്പാച്ചൻ അവിടെ താമസിക്കുന്നതായിരിക്കും.

## ശിലാസ്ഥാപനം

പരുമലെ പരിശുദ്ധ കൊച്ചുതിരുമേനിയാൽ സ്ഥാപിതവും അനേകം അത്ഭുതങ്ങൾ നടന്നുകൊണ്ടിരിക്കുന്നതുമായ ചെങ്ങന്നൂർ കാളികുന്ന പള്ളി പുതുക്കി പണിയുന്നതിനു പ്രാരംഭമായ കല്ലിടീൽ, നി.വ.ദി.ശ്രീ മാർ പീലക്സീനോസ് മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു് അനേകം പട്ടക്കാരുടെയും ഒരു വമ്പിച്ച ജനസമൂഹത്തിന്റെയും സാന്നിധ്യത്തിൽ, വി: മാർ തോമ്മാശ്ലീഹായുടെ ഓർമ്മദിവസമായ കർക്കടകം 1-ാംതീയതി നിർവ്വഹിച്ചിരിക്കുന്നു.

## സൺഡേസ്കൂൾ വാർഷികസമ്മേളനങ്ങൾ.

പഴയസിമ്മനാരി കാതോലിക്കേററ സണ്ടേസ്കൂളിന്റെ 9-ാമതു വാർഷികസമ്മേളനം വി. കാതോലിക്കാബാവാ തിരുമനസ്സിലെ അദ്ധ്യക്ഷതയിൽ ഈമാസം 9-ാംതീയതി സിമ്മനാരിയിൽവച്ചു കൊണ്ടാടപ്പെട്ടിരിക്കുന്നു. വിദ്യാർത്ഥിനികളുടെ ഗാനാലാപത്തിനുശേഷം റവ. ഡീക്കൻ കെ. പി. ഈപ്പൻ സ്വാഗതപ്രസംഗം ചെയ്തു. അദ്ധ്യക്ഷൻ തിരുമനസ്സിലെ ഉദ്ബോധജനകമായ ഉപക്രമപ്രസംഗത്തിനുശേഷം ഈ സണ്ടേസ്കൂൾ അദ്ധ്യാപകൻ ക്ലേറി സി.എം.ഏബ്രഹാം റിപ്പോർട്ടുസമർപ്പിച്ചു. അനന്തരം റവ. ഡീക്കൻ കെ. മാത്യു ബി. എസ്. സി. സുദീർഘമായി പ്രസംഗിച്ചു. വിദ്യാർത്ഥിററി: വി. കുറിയാക്കോസിന്റെ ലഘുപ്രസംഗം, വിദ്യാർത്ഥിനികളുടെ ഗാനാലാപം എന്നിവയ്ക്കുശേഷം അദ്ധ്യക്ഷൻ തിരുമനസ്സുകൊണ്ടു സമ്മാനാർഹരായ കുട്ടികൾക്കുള്ള സമ്മാനദാനം നിർവ്വഹിച്ചു. തിരുമനസ്സിലെ ഉപദേശസമ്പൂർണ്ണമായ ഉപസംഹാരപ്രസംഗം, റവ: ഡീക്കൻ പി. എം. കോശിയുടെ കൃതജ്ഞതാപ്രകടനം എന്നിവയ്ക്കുശേഷം സമ്മേളനം മംഗളമായി പര്യവസാനിച്ചു. മീററിങ്ങിൽ സംബന്ധിച്ചിരുന്ന എല്ലാവർക്കും സിമ്മനാരിയിൽനിന്നും വിഭവസമൃദ്ധമായ പായസസൽക്കാരം നടത്തുകയുണ്ടായി.

കൊല്ലം പെരിനാട് ഓർത്തഡോക്സ് സെൻറ് തോമ്മസ് സണ്ടേസ്കൂളിന്റെയും ആത്മപ്രകാശിനി ബാലസമാജത്തിന്റെയും ഏകോപിച്ചുള്ള വാർഷികയോഗവും സമ്മാനദാനവും ഈമാസം 5-ാംതീയതി ഞായറാഴ്ച വി: കുർബ്ബാനാനന്തരം റവ: ഫാ. ഇ. മത്യൂസിന്റെ അദ്ധ്യക്ഷതയിൽ കൊണ്ടാടപ്പെട്ടു. മെ: പി. എം. അലക്സാണ്ടർ ബി. ഏ. എൽ. ററി., എം. ഏ. വറുഗീസ് പണിക്കർ എന്നിവരുടെ പ്രസംഗങ്ങളോടും, വിദ്യാർത്ഥികളുടെ ഗാനാലാപം, വിനോദപ്രകടനം, ലഘുഭക്ഷണം തുടങ്ങിയ ഇതരചടങ്ങുകളോടുംകൂടി ഭംഗിയായി നടത്തപ്പെട്ടു

തോട്ടയ്ക്കാട്ട മാർ അപ്രേം സൺഡേസ്കൂളിന്റെ 45-ാമതു വാർഷികസമ്മേളനം മിഥുനമാസം 12-ാംതീയതി ഞായറാഴ്ച പകൽ 2 മണിക്കു ഡാക്ടർ ജോസഫ് എൽ.എം.പി.

(ശേഷം കവർ 2-ാംപേജിൽ)

# The Malankara Sabha.

License No. 475 dated 11 th April 1946 -- Reg. No. T- 141.

## വിജ്ഞാപനം

| | |
|---|---|
| വരിസംഖ്യ മുൻകൂർ ഒരാണ്ടത്തേക്ക് | 3 0 0 |
| തപാൽ | 3 8 0 |
| ഒററപ്രതി | 0 4 0 |

വരിസംഖ്യ മാനേജർ "മലങ്കര സഭാ മാസിക"—സുറിയാനി സിമ്മനാരി—കോട്ടയം എന്ന മേൽവിലാസത്തിൽ അയക്കേണ്ടതാണ്.

സമുദായാംഗങ്ങളുടെ ശ്രദ്ധയിൽപ്പെടുന്ന വാർത്തകളും, ചെറുകഥകളും, കവിതകളും, സഭയുടെ വിശ്വാസാചാരങ്ങൾ, കുടുംബജീവിതം, സ്ത്രീസമാജങ്ങൾ, യുവജനസമാജങ്ങൾ, സണ്ടേസ്കൂൾ പ്രവർത്തനം ഇവയെ പ്രതിപാദിക്കുന്ന ഉത്തമലേഖനങ്ങളും ക്ഷണിച്ചുകൊള്ളുന്നു.

ലേഖനങ്ങൾ തലേമാസം 25-ാംതീയതിക്കകം കിട്ടത്തക്കവിധത്തിൽ "പത്രാധിപർ, മലങ്കരസഭാമാസിക സുറിയാനിസിമ്മനാരി-കോട്ടയം" എന്ന മേൽവിലാസത്തിൽ അയക്കേണ്ടതാണ്.

## 1949—ലെ സഭാപഞ്ചാംഗം.

തയ്യാറായിരിക്കുന്നു. വി. കാതോലിക്കാബാവാ തിരുമനസ്സിലെ ബ്ലോക്കോടുകൂടി അച്ചടിപ്പിച്ചു സമുദായ ആപ്പീസിൽ നിന്നു് പ്രസിദ്ധപ്പെടുത്തുന്ന കമനീയമായ ഈ പഞ്ചാംഗത്തിന്റെ ഒററപ്രതിക്കു വില ചക്രം 2 മാത്രം.

സമുദായ ആഫീസ്, കോട്ടയം.

Printed at the Town Press, Kottayam, and Published by the Rev. Fr. T. C. Jacob, Manager, Syrian Seminary, Kottayam.